# THE CHURCH WEEKLY

| Vol. VIII. | SUNDAY 4th APRIL 1954 | PRICE 2 ANNAS PER COPY | NO. 14 |
|---|---|---|---|


## THE SYRIAN ORTHODOX CHURCH IN RELATION TO THE ORTHODOX CHURCHES OF THE EAST


**(Dr. K. C Joseph, Alwaye College)**


I

Owing to the limitations of the human mind, time is necessary for the perfection and the full comprehension of great ideas. The highest and most wonderful truths, though communicated to the world once for all by inspired teachers, cannot be comprehended all at once by the recipients. Time and discussion and repeated examining are necessary for their full elucidation.

Christian doctrine is the statement in human terms of glimpses that the Church has had of the eternal truths revealed by the Lord Jesus Christ. The truths are eternal and unchanging. but man's understanding of them is always incomplete and necessarily limited by the limitations of his time and personality. With every change in Man's philosophical outlook and in his use of language, there n[illegible]sarily has to be restatements [illegible] doctrine. Since doctrine is man's statement of what he has understood of truth, the growth of man's mind inevitably produces development of doctrine.

This great truth was expounded very ably by John Henry Newman, the father of the Anglo-Catholic movement, in his famous book "The Development of Doctrine" written while he was still a member of the Church of England. The Catholic Church is the guardian of the "Deposit of Faith once delivered to the saints". But it is more [th]an that. It is a living and grow[in]g community, led by the living [Ho]ly Spirit, understanding ever [mo]re fully and interpreting ever [mor]e concretely the truth that God revealed in the Incarnation. "I have yet many things to say to you", said Jesus, "but you cannot bear them now. Howbeit when he the Spirit of Truth is come he will guide you into all truth...... he will show you things to come ......he shall receive of mine, and shall show it unto you" (John 15: 12–14). And if the author of the First Ephistle of John could still tell his readers that "it does not yet appear what we shall" (1 John 3:2), there surely was envisaged a progressive widening and deepening of the Church's apprehension of the Truth revealed in the Incarnation.

By a careful and reasoned study of the writings of the Fathers of the Nicene Era and a comparison of these with the writings of the Apostolic and sub-Apostolic Age; John Henry Newman conclusively proves that the teachings of the Nicene Fathers were considerably more detailed and more advanced than those of the Apostolic and sub–Apostolic age. What was in germ in the Apostolic Fathers was developed into detailed teaching by the Nicene Fathers. This Development of Doctrine, far from being corruption of original teaching was actually a sign that the Holy Spirit was continuing to lead the Church into ever fuller understanding of Truth.

If this is accepted, Newman asks what is there to invalidate a further extension of the same principle, and to deny the possibility of still further developments of doctrine even after the age of the great Councils. In point of fact, is not development an inherent characteristic of any living idea as of any living organism? The seeds of truth that were implanted by Christ in His Church are bound to sprout and to grow under the creative influence of the ever-active Holy Spirit. In contact with the atmosphere of ever-changing philosophical ideas there will inevitably be an ever increasing yield of doctrinal fruits. Especially if accompanied by the fruits of the Spirit in life and character, these developments of doctrine, far from being unwarranted accretions, will actually be signs of vitality and growth. In other words, since doctrines are statements of man's apprehension of revealed truth, and since, in a living individual or a living community, such a prehension if it does not die out, should necessarily increase and deepen, doctrines are bound to change and grow. Consequently development of doctrine is inevitable in any living Church. This is the substance of Newmans argument in that famous book.

At the time of the writing, the book unacceptable not only to the Church of England but also to the Roman Catholic Churches because both those churches, like all other churches of the west or east in the 19th century, regarded the fixed "tradition of the primitive Church" as the only guide to true doctrine. Typical of the attitude of the theologians of that time was the statement of Cardinal Wiseman who said- "We believe that no new

doctrine can be introduced into the Church, but that every doctrine which we hold has existed and has been taught in it ever since the time of the Apostles, having been handed down by them to their successors". But gradually, as time passed, and as theologians reflected on the implications of a belief in the living Holy Spirit perpetually active in guiding the church into all truth, they began to see that the "Tradition" of a living church is a perpetually growing and developing reality and that it cannot remain fixed and fossilized as long as the Church is living. At present the theologians of both the Anglican and the Roman Catholic Churches take the theory of the development of doctrine for granted in their theological thinking. In the West, it is only the fundamentalists and other similar die-hard protestant fanatics who oppose this idea of the development of doctrine

Unfortunately, so far this question is concerned, the Eastern Churches have shown very little awareness of the need to re-think their position. They are still living in the pre-Newman and pre-Darwin days and are still satisfied with repeating medieval *cliches*. This is the one great obstacles in the path of any real growth in the Eastern Churches. Until the Eastern Churches give up the parrot-like habit of unthinkingly repeating formulas which were once meaningful but are no longer adequate for the expression of living truth, there can be very little progress in them. If we really mean business—God's business, and not our pride in the past—then we should be prepared to give up mere catch-phrases and let the living spirit of God lead us into new apprehension of truth and new expressions of the same.

## ചർച്ച്‌വീക്ക്‌ലി വരിസംഖ്യ

| | രൂ. | ണ. | സ. |
|---|---|---|---|
| ഒരു വർഷത്തേക്കു് | 6 | 0 | 0 |
| ആറു മാസത്തേക്കു് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | 0 | 0 |

ചരിത്രപംക്തി

# മലങ്കരസഭയിലെ അർക്കദിയാക്കോന്മാരും മാർതോമാ മെത്രാന്മാരും

(പി. എം. പത്രോസ്, മുളന്തുരുത്തി)

## III

നിരപരാധിയായ ആ ചെറുപൈതൽ സമവയസ്കരുമായി ആ പാത്രംകൊണ്ടു മണ്ണുവാരിക്കളിച്ചുകൊണ്ടിരുന്നപ്പോൾ എവിടെനിന്നോ ഒരു ഭയങ്കരസർപ്പം ഓടിവന്നു പൈതലിനെ ദംശിക്കയും തൻമൂലം ആ കുട്ടി അകാലമരണം പ്രാപിക്കയും ചെയ്തു. ഇതിങ്കൽ തരകൻ അളവില്ലാതെ വ്യസനിക്കയും ഭയപരവശനാകയും ചെയ്തു. പിന്നാലെ ആ പൂജാ പാത്രം പള്ളിക്കു കാഴ്ചവെച്ചു. അതു ഇന്നും ഈ പള്ളി മേമ്പൂട്ടിൽ ഉണ്ടു്. 'ശീമക്കാസാ'യെന്നു എല്ലാവരും ബഹുമാനപുരസ്സരം വിളിച്ചുവരുന്ന പ്രസ്തുത പാത്രം വളരെ ഭംഗിയേറിയതും സാധാരണ കാസാകളെക്കാൾ അല്പം ചെറുതുമത്രെ. പാലത്തുങ്കൽ തരകന്മാരുടെ പ്രസിദ്ധിയെല്ലാം ഇടക്കാലത്തു നാമാവശേഷമായി. വസ്തുവകകൾ സകലതും അന്യാധീനപ്പെട്ടു. പിൻഗാമികൾ കല്ലുവെട്ടിയും മൺകലങ്ങളും മററും വിററു് ഇന്നും ഇവിടെ ജീവിച്ചുവരുന്നു.

മാർ അന്ത്രയോസ്ബാവാ മുളന്തുരുത്തിപ്പള്ളിയിൽ താമസിച്ചിരുന്ന കാലത്തു് അദ്ദേഹം പതിവായി പുറത്തിറങ്ങി കാററുകൊണ്ടിരുന്ന ഒരു വലിയ പാറക്കല്ലും അവിടെവെച്ചു ചിലയവസരങ്ങളിൽ വെള്ളം കോരി കുടിച്ചിരുന്നതുമായ ഒരു കിണറും പള്ളിക്കു തെക്കുഭാഗത്തുണ്ടു്. അവയ്ക്കു് ഇന്നും 'ബാവായുടെ കല്ലെന്നും' ബാവായുടെ 'കിണറെന്നും' യഥായോഗ്യം പേരുപറയപ്പെടുന്നു. മുളന്തുരുത്തിൽനിന്നു തിരിച്ചു തെക്കു കല്ലട എന്ന സ്ഥലത്തെത്തി അവിടെ പാക്കുമ്പോൾ ഒരു ദിവസം കുളിക്കാൻ ആററിൽ ഇറങ്ങി. കുളിച്ചുകൊണ്ടിരുന്ന സമയം നിലവഴുതി ആററിൽ വീണുമരിച്ചുപോയി. 867 കുംഭം 19-ാംനു- കല്ലട വലിയപള്ളിയിൽ സംസ്കരിക്കപ്പെടുകയും ചെയ്തു. വടക്കൻ ഇടവകക്കാർ 'കല്ലടബാവാ'യെന്നും തെക്കൻപ്രദേശങ്ങളിൽ 'കല്ലടവലിയപ്പൂപ്പൻ' എന്നും ഇദ്ദേഹത്തെ വിളിച്ചുവരുന്നു. ഇദ്ദേഹം വീഞ്ഞിൽ താല്പര്യമുള്ളവനായിരുന്നെന്നുംകൂടി സഭാചരിത്രകാരൻ രേഖപ്പെടുത്തിയിട്ടുണ്ടു്. (ഇട്ടൂപ്പുറൈട്ടർ പുറം 120) മലങ്കരഇടവകപത്രിക പുസ്തകം 20. കുംഭം ലക്കം പുറം 27—28) ഇദ്ദേഹത്തിന്റെ മരണാനന്തരം സഹോദരന്മാർ ഇരുവരും പലസ്ഥലങ്ങളിലും ചുററിസഞ്ചരിച്ചു ഒടുവിൽ വടക്കൻ പ്രദേശത്തേക്കു തിരിച്ചു പിറവം പള്ളിമുറിയിൽ വന്നു താമസിച്ചു. പള്ളിമുറിയിൽ താമസിച്ചതുകൊണ്ടു ശ്രാമ്പിക്കൽ എന്നും പേരുണ്ടായി. ആ കാലങ്ങളിൽ ക്രിസ്ത്യാനികളുടെ മൃതശരീരം പള്ളികളിലേക്കു വഹിച്ചുകൊണ്ടുപോയിരുന്നതും സംസ്കാരാർത്ഥം കുഴികൾ വെട്ടിയിരുന്നതും 'പുഴിക്കൊല്ലന്മാർ' എന്നൊരു ജാതിക്കാരായിരുന്നു. പരദേശികൾക്കു് ഈ കാഴ്ച അത്ര സുഖകരമായിരുന്നില്ല. സ്വജനങ്ങളുടെ മൃതശരീരങ്ങൾ അന്യമതസ്ഥരെക്കൊണ്ടു ചുമപ്പിക്കരുതെന്നും സംസ്കരിച്ചാൽ കുഴികൾ തയ്യാറാക്കാൻ അനുവദിക്കരുതെന്നും ഇവർ ക്രൈസ്തവസഹോദരന്മാരോടു് ഉപദേശിച്ചു. അവരതു വകവച്ചില്ല. ഇതു ചെയ്യുന്നതു് അവമാനകരമെന്നായിരുന്നു ഒരു പൊതുധാരണ. ഈ തെററായ ധാരണ നീക്കുന്നതിലേക്കു് ഈ പരദേശികൾ പ്രസ്തുത പ്രവൃത്തികളിൽ പ്രവേശിച്ചു. പിൽകാലത്തു് അവക്കു് ഇതൊരു ആദായമാർഗ്ഗവുമായിത്തീർന്നു. ഈ കുടുംബക്കാരെ ഇന്നും 'കുഴിവെട്ടി'കൾ എന്നു സാധാരണ പറയാറുള്ളതു് ഈ കാരണംകൊണ്ടായിരിക്കാം. ഈ പരദേശികൾ പിന്നീടു പിറവത്തുനിന്നു തിരിച്ചു മുളന്തുരുത്തിയിലെത്തി പള്ളിക്കു സമീപം പടിഞ്ഞാറുഭാഗത്തു ഒരു സ്ഥലവും വാങ്ങിച്ചു് ഇവിടെ പാർത്തു. ഇവരിൽ ഒരാൾ ഇവിടെത്തന്നെ ഉണ്ടായിരുന്ന സിറിയാരാജ്യക്കാരായ 'പാലസ്റ്റാ' എന്ന കുടുംബത്തിൽനിന്നു ഒരു അവകാ[...] സ്ത്രീയെ വിവാഹം കഴിക്കയും അ[...] നിന്നു രണ്ടു പുത്രന്മാർ ജനിക്കയും [...]ച്ചു. ഇവരിൽ ഒരാൾ വിവാഹാ[...]രം 'കാട്ടുമാവുകൾ' ധാരാളമുണ്ടായ[...] ഒരു പാമ്പിലേക്കും അവരൻ

# സൃഷ്ടിയുടെ ഉദ്ദേശം

(പി. എൻ. നൈനാൻ, ബി. ഏ.)

"യഹോവാ സകലത്തെയും തന്റെ ഉദ്ദേശത്തിനായി ഉണ്ടാക്കിയിരിക്കുന്നു; അനർത്ഥ ദിവസത്തിന്നായി ദുഷ്ടനെയുംകൂടെ". (സദൃ. വാ. 16:4) ഈ വാക്യം നമ്മുടെ ചിന്തയ്ക്കു വിഷയമാക്കുമ്പോൾ ഒരു സ്രഷ്ടാവുണ്ടെന്നും അതു യഹോവായെന്നും നമുക്കു മനസ്സിലാകുന്നതാണ്. യഹോവയായ ദൈവം ആകാശവും ഭൂമിയും, വെളിച്ചവും ഇരുളും, സൂര്യചന്ദ്ര നക്ഷത്രാദി ഗ്രഹങ്ങളും, കരയിലുംകടലിലുംഉള്ള ജീവജാലങ്ങളും, ആകാശത്തിൽ പറവകളും ഇവയെല്ലാം മീതെയായി—അധീശാധികാരിയായി—മനുഷ്യനെയും സൃഷ്ടിച്ചു. ഇവയെല്ലാം എന്തുദ്ദേശത്തോടുകൂടി ദൈവം സൃഷ്ടിച്ചു? ഇതുമൂലം ദൈവോദ്ദേശം എന്തെന്നു മനുഷ്യൻ മനസ്സിലാക്കേണ്ടതാണ്. സൃഷ്ടിക്കും മനുഷ്യജീവിതത്തിനും ചില ഉദ്ദേശങ്ങളെല്ലാമുണ്ട്. കുട്ടികൾ പലവിധ കളികളിൽ വ്യാപൃതരായിരിക്കുന്നതായി നാം കാണാറുണ്ടല്ലോ. ചില നിർമ്മിതികളിൽ അവർ ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നതായി കാണാം. അവ വെറും നേരമ്പോക്കിനുവേണ്ടി അവർ ചെയ്യുന്നു. എന്നാൽ ദൈവംതമ്പുരാൻ സൃഷ്ടി നടത്തിയതു് മഹത്തായ ചില ഉദ്ദേശങ്ങളോടുകൂടിയാണെന്നുള്ളതു് അവിതർക്കിതമായ വസ്തുതയാണ്. അവയെപ്പററി ചിന്താശക്തിയുള്ള മനുഷ്യൻ ചിന്തിക്കാറുണ്ടോ?.

ജീവിതത്തിൽ ജയാപജയങ്ങൾ നിത്യസംഭവങ്ങളാണ്. ചിലർ വിജയിക്കുന്നു; ചിലർ പരാജയപ്പെടുന്നു. ചിലർ ധനികരാകുന്നു; അനേകരും നിർദ്ധനരായിത്തീരുന്നു. ലോകപ്രകാരമുള്ള അഭ്യുന്നതിയെ നാം വിജയമെന്നും താണനിലയെ നാം പരാജയമെന്നും വിവക്ഷിക്കുന്നു. എന്നാൽ ആത്മീയ ചിന്താഗതിയിൽ നമുക്കു സ്പഷ്ടമായി കാണാൻ കഴിയും യേശുതമ്പുരാന്റെ ജീവിതംമാത്രമേ വിജയിച്ചുള്ളു എന്ന്. ഇതിൽ അടങ്ങിയിരിക്കുന്ന തത്വം എന്തു്?. നമ്മുടെ കരുമനാഥൻ ദരിദ്രരിൽ ദരിദ്രനായിരുന്നു. കുറുക്കാശിനുപോലും വകയില്ലാതെ തല ചായ്പാൻ ഇടമില്ലാത്ത സ്ഥിതിയിൽ താൻ മനുഷ്യജീവിതം നയിച്ചു. എന്നിരിക്കിലും, താൻ ധനികനായിരുന്നു. ലോകാധിലോകവും സ്വർഗ്ഗാധിസ്വർഗ്ഗവും തന്റേതായിരുന്നു. ധനവാന്റെയും ലാസറിന്റെയും ഉപമയിൽ നിന്നു് നമുക്കു ഗ്രഹിക്കുവാൻ കഴിയും ധനവാൻ തോററു എങ്കിലും ലാസർ ജയിച്ചു എന്നു്. മനുഷ്യർ ധനസമ്പാദനത്തിനുവേണ്ടി സർവശ്രദ്ധയും കേന്ദ്രീകരിച്ചു പ്രവർത്തിക്കുന്നു. സൽസ്വഭാവ സമ്പാദനമായിരിക്കണം പരമാവധി നമ്മുടെ ലക്ഷ്യം എന്നതു ശ്രദ്ധാർഹമായ ഒരു കാര്യമത്രെ. "ഒരുവൻ സർവലോകവും നേടിയിട്ടു് തന്റെ ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ എന്തു പ്രയോജനം" ഓരോമനുഷ്യനും അവനവന്റെ ആകാര സൗകുമാര്യത്തിനുവേണ്ടി പരിശ്രമിക്കുന്ന കാര്യ നമ്മെ ആശ്ചര്യപ്പെടുത്താൻ പര്യാപ്തമാണ്. പുറമെയുള്ള നമ്മുടെ പ്രവർത്തനങ്ങളുടെ വെളിച്ചത്തിൽ നമ്മിൽ സ്ഥിതിചെയ്യുന്ന ആന്തരികമനുഷ്യൻ നിർമ്മിതമായിക്കൊണ്ടിരിക്കുന്നുവെന്ന വസ്തുത നമ്മുടെസ്മരണയിലിരിക്കേണ്ടതാണ്. അന്തരാത്മാവിന്റെ ശരിയായ നിർമ്മാണത്തിനു വേണ്ടിയാണ് സ്കൂൾ ആദിയായ ആത്മീയപ്രവർത്തനങ്ങൾക്കു് ക്രൈസ്തവസഭയിൽപ്രാധാന്യം നൽകിയിരിക്കുന്നതു്. അറിഞ്ഞും അറിയാതെയും നമ്മുടെ പ്രവൃത്തികളെയും ചിന്തകളെയും ആശ്രയിച്ചു് അന്തരാത്മാവു നന്മയായോ തിന്മയായോ അനുനിമിഷം രൂപംപ്രാപിച്ചു വളർന്നുകൊണ്ടേയിരിക്കുന്നു. നമ്മുടെ ആന്തരിക മനുഷ്യന്റെ ചിത്രം മഹിമാസനവെളിച്ചത്തിൽ പരിശോധിക്കുമ്പോൾ കാണാം നമ്മുടെ ജീവിതംദൈവോദ്ദേശത്തിനു അനുകൂലമോ പ്രതികൂലമോ എന്നു്. അതിലത്രെ നമ്മുടെജയാപജയങ്ങളും സ്ഥിതിചെയ്യുന്നതു്. ആദാം പാപം ചെയ്തതുമൂലം ലജ്ജിതനായി വൃക്ഷമറവിൽ ഒളിച്ചതായി നാം വായിക്കുന്നു. ദൈവം മനുഷ്യനെ സൃഷ്ടിച്ചു സ്വതന്ത്രനായി ഏദനിലാക്കി. ലൂസിഫർ നിഗളംമൂലം ദൈവിക സന്തോഷങ്ങളിൽനിന്നും തള്ളപ്പെട്ടു. പിന്നീടുള്ള അവന്റെ ചിന്ത ദൈവസൃഷ്ടിയാകുന്ന മനുഷ്യനിലേക്കു കേന്ദ്രീകരിച്ചു. മനുഷ്യനെ വീഴിക്കാൻ യത്നിച്ചു തുടങ്ങി. പിശാചിന്റെ ഈ നിലപാടിൽ മനുഷ്യർ പിശാചിനെയോ ദൈവത്തെയോ തങ്ങളുടെ ഹൃദയങ്ങളിൽ സ്വീകരിക്കുന്നതു് എന്നു അവഗാഢമായി ചിന്തിക്കേണ്ടതാണ്.

സ്വതന്ത്രനും ഏകനുമായി സൃഷ്ടിക്കപ്പെട്ട ആദാമിനു് കൂട്ടായിട്ടു് ദൈവം ഹവ്വായെ നിർമ്മിച്ചു. ഇവിടെ കൂട്ടായ്മയുടെ ആവശ്യം സ്പഷ്ടമാകുന്നുണ്ടു്. നാം സംഘടിച്ചു ദൈവസന്നിധിയിൽ ആയിരിക്കുവാൻ ദൈവം അഭിലഷിക്കുന്നു. അങ്ങനെ ദൈവികസംസർഗ്ഗത്തിനനുസരണമായ സ്വഭാവം പ്രാപിച്ചു ദൈവത്തെ മഹത്വപ്പെടുത്തണമെന്നു് ദൈവം നമ്മെപ്പററി ഉദ്ദേശിക്കുന്നു. "നമ്മുടെ പൌരത്വം സ്വർഗ്ഗത്തിലത്രെ" എന്നു പൌലോസ്ശ്ലീഹാ നമ്മെ അനുസ്മരിപ്പിക്കുന്നു. നോമ്പു് ചില വർജ്ജനങ്ങൾ ആചരിച്ചു് ദൈവപ്രസാദത്തിനായി നാം സ്വീകരിക്കുന്ന ഒരു ഉപാധിയാണല്ലോ. വർജ്ജനം ആചരിക്കുവാൻ ആവശ്യമായിരിക്കുകയും പരിപൂർണ്ണമായി അതിനെ ആദരിക്കാതിരിക്കുകയും ചെയ്യുന്നതു് ശരിയല്ല. നിമിഷംതോറും വിവിധ മാർഗ്ഗങ്ങളിൽകൂടെയും നമ്മുടെ ശക്തി കടന്നു പോയിക്കൊണ്ടിരിക്കുന്നു. പ്രഭാഷണങ്ങൾ വഴിയായും ചിന്തകൾ വഴിയായും പ്രവൃത്തികൾ വഴിയായും നമ്മുടെ ശക്തി ക്ഷയിച്ചുകൊണ്ടിരിക്കുന്നു. ജലപ്രവാഹങ്ങളെ ശരിയായി തിരിച്ചു് ചില പ്രത്യേക സാഹചര്യങ്ങൾ വഴിയായി അതുല്യപ്രയോജനങ്ങൾ സാധിക്കുന്നപ്രകാരം വിവിധ രൂപത്തിൽ പെയ്തൊണ്ടിരിക്കുന്ന ശക്തികൾ സ്നേഹമാകുന്ന ഏകമാർഗ്ഗത്തിൽകൂടെ പ്രവഹിപ്പിക്കുന്ന പക്ഷം എത്ര വൻകാര്യങ്ങൾ സാധിക്കുകയില്ല.

വി. മാമോദീസായാൽ മുദ്രകുത്തപ്പെട്ട വി: സഭയുടെ അംഗത്വം പ്രാപിച്ചിരിക്കുന്ന നമ്മുടെ പ്രസ്തുത മുദ്രയിൽ വല്ല പൈശാചികമുദ്രകളും പതിയ്ക്കപ്പെട്ടിട്ടുണ്ടോ എന്നു് പ്രതിദിനമെങ്കി

---

ൾ സുലഭമായിരുന്ന ഒരു സ്ഥലത്തും മാറിപ്പാർത്തു. ഒന്നാമത്തെ വീട്ടുകാർക്കു 'കാട്ടുമാങ്ങാടൻമാർ' എന്നും രണ്ടാമത്തവർക്കു 'തണങ്ങാടൻമാർ' എന്നും കാലാന്തരത്തിൽ പേരുകളുണ്ടായി. ഇവരുടെ പൂർവന്മാർ അധിവസിച്ചിരുന്ന സ്ഥലം ഇന്നും കാട്ടുമങ്ങാട്ടു കുടുംബത്തിലെ ഒരംഗം പിടിപ്പതു വിലകൊടുത്തു വാങ്ങി പൂർവ സ്മരണയെ നിലനിത്തിയിരിക്കുന്നു. കാട്ടുമങ്ങാട്ടു ബാവാന്മാർ നിരണം മുതലായ ഇടവകകളുടെ ചാത്തുരുത്തിൽ ഗീവറുഗീസുമാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പാണമ്പടി പള്ളിയിൽ കബാടങ്ങിയിരിക്കുന്ന കൊച്ചുപറമ്പിൽ (തൊഴിപ്പാടൻ) പൌലൂസ് മാർ ക്രറിലോസു മെത്രാപ്പോലീത്താ എന്നീ തിരുമേനി ... ഈ കുടുംബജരാണ്.

# ക്രിസ്തുനാഥന്റെ കഷ്ടാനുഭവ സ്മരണകൾ

(പി. ജി. ജോർജ്ജ് പത്തനംതിട്ട)

## ആ അർദ്ധരാത്രി

പുതിയനിയമപെസഹാ സ്ഥാപിച്ചതിനു ശേഷം സ്വശിഷ്യന്മാരാൽ അനുഗതനായി രാത്രി 9മണിയോടുകൂടി കർത്താവു ഗത്സമൻതോട്ടത്തിൽ പ്രവേശിച്ചു. മൂന്നു മണിക്കൂർനേരം തോട്ടത്തിൽ കഴിച്ചുകൂട്ടി. മുന്തിരി ച്ചക്കിൽനിന്നും മുന്തിരിരസം എടുക്കുന്ന ആ തോട്ടത്തിൽ വച്ചു് സ്വർഗ്ഗീയ മുന്തിരിക്കുലയാകുന്ന മ്ശിഹാതമ്പുരാൻ ലോകത്തിനു് ജീവപാനീയം ഒഴുക്കി—അതേ തന്റെ രോമകൂപങ്ങളിൽക്കൂടി രക്തം പുറപ്പെട്ടു. കർത്താവു വളരെ മനോവ്യാകുലത അനുഭവിച്ചതായി നാം വായിക്കുന്നു. കുരിശുമരണത്തെപ്പററിയോ, ശത്രുപക്ഷത്തിൽനിന്നും നേരിടേണ്ടിവരുന്ന ശാരീരികപീഡകളെക്കുറിച്ചോ, ചിന്തിച്ചു് ഭയന്നു് താൻ സങ്കടമനുഭവിച്ചതാണൊ? അല്ല; പിന്നെയോ തന്റെ വലിയ പങ്കപ്പാടുകളാൽ സമ്പാദിക്കുന്ന മനുഷ്യവർഗ്ഗത്തിന്റെ വീണ്ടെടുപ്പും രക്ഷയും ഭാവിതലമുറക്കാർ അധികവും വേണ്ടവണ്ണം ഗ്രഹിക്കാതെ ക്രൂശിന്റെ ശത്രുക്കളായി തീർന്നു പോകുമല്ലൊ എന്നു് നമ്മെ ഓരോരുത്തരേയും സംബന്ധിച്ചുള്ള ചിന്താഭാരമാണു് ഗത്സമനിൽ വച്ചു് നമ്മുടെ കർത്താവിനെ വ്യഥയനുഭവിപ്പിച്ചതു്. താൻ മുട്ടുകുത്തി പ്രാർത്ഥിച്ച പാറ മെഴുകുപോലെ ദ്രവിച്ചുപോയി. ശിഷ്യന്മാരിൽ മൂന്നുപേർ സമീപത്തും ബാക്കിയുള്ളവർ കുറെ അകലെയുമായി നിദ്രാഭാരത്തോടെ കഴിച്ചുകൂട്ടി. പത്രോസ്, യാക്കോബ്, യോഹന്നാൻ എന്ന മൂന്നു പേർ തലവന്മാരായ മൂന്നു ഭിന്നപാർട്ടികൾ ശിഷ്യന്മാരുടെ കൂട്ടത്തിലുണ്ടായിരുന്നു. ഈ മൂന്നു നേതാക്കന്മാരും അധികാരമത്സരം നടത്തിയിരുന്നു. തങ്ങളുടെ ഗുരുവും നാഥനുമായവന്റെ പ്രാർത്ഥനയും മനോവേദനയും കണ്ണുനീരും കണ്ടു് നേത്രസ്ഥാനലഹരിയിൽ മുഴുകിയിരുന്ന ശിഷ്യത്രയങ്ങൾക്കു് ശരിയായ മാനസാന്തരം ഉണ്ടാകുന്നതിനായി അവരെ തന്റെ സമീപത്തേക്കു് ആനയിച്ചതാണു്. രാത്രി 12മണിയോടുകൂടി രംഗം പാടെ മാറിവിണു. വലിയ മതിൽക്കെട്ടുകളോടു കൂടിയതും ഒററവാതിൽ മാത്രമുള്ളതുമായ ആ തോട്ടത്തിൽ സായുധഭടന്മാർ പ്രവേശിച്ചു. കുരുടന്മാർക്കു കാഴ്ച കൊടുക്കുകയും, രോഗികളെ തൊട്ടു് സുഖപ്പെടുത്തുകയും ചെയ്ത പാവനതൃക്കൈകൾ പുറകിലോട്ടു ചേർത്തു ബന്ധിച്ചു. പിന്നീടു് ക്രിസ്തുവിനെ വിസ്താരരംഗത്തേക്കു കൊണ്ടുപോകയാണു ചെയ്യുന്നതു്. രാത്രിയിൽ ഒരു കുററക്കാരനെ പിടിച്ചു വിസ്തരിക്കുന്നതിനു് റോമ്മാ നിയമം അനുവദിച്ചിട്ടില്ലായിരുന്നു. എന്നാലും ധാർഷ്ട്യക്കാരായ യഹൂദനേതാക്കന്മാർ ക്രിസ്തുവിനെ ശരീരദണ്ഡനം ചെയ്തു് ഉപദ്രവിക്കുവാൻ പററിയ രാത്രിസമയം മനഃപൂർവം തെരഞ്ഞെടുത്തതാണു. രാത്രിയിൽ അനുഭവിച്ച പീഡകൾ ക്രൂശിലെ വ്യഥയെക്കാൾ ഭയങ്കരതരങ്ങളായിരുന്നു. യഹൂദജാതിയോടു വൈരാഗ്യവും പകയും വർദ്ധിക്കാതിരിക്കുന്നതിനുവേണ്ടി അവർ ലോകരക്ഷകനോടു് ചെയ്ത പ്രതികാരത്തിന്റെ ഭയങ്കരതകൾ മുഴുവൻ എഴുതുന്നതിനു വിശുദ്ധാത്മാവു സുവിശേഷകന്മാരെ അനുവദിച്ചിട്ടില്ലാത്തതാകുന്നു. നമ്മുടെ കർത്താവു് തന്റെ ശത്രുക്കളോടു മൌനമായി ഇപ്രകാരം പറഞ്ഞു കാണണം "എന്റെ മക്കളെ ഞാൻ നിങ്ങൾക്കു് കൈകളെ തന്നതിനാൽ നിങ്ങൾ എന്നെ അടിച്ചു. ഞാൻ നിങ്ങൾക്കു് വായ് തന്നതിനാൽ നിങ്ങൾ എന്നെ തുപ്പി."

---

ലും നാം പരിശോധിച്ചറിയേണ്ടതാണു്. അങ്ങനെ മാമോദീസയാകുന്നവി. മുദ്രയെ മറയ്ക്കുവാൻ തക്കവണ്ണം പതിയ്ക്കപ്പെട്ടിരിക്കുന്ന പാപമുദ്രകൾ കണ്ടുപിടിച്ചു് വി. കുമ്പസാരമാകുന്ന സത്യജലത്താൽ കഴുകി വെടിപ്പാക്കുവാൻ നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതത്രെ. നമ്മുടെ പ്രാർത്ഥനാസന്ദർഭങ്ങളിലും നോമ്പുകാലങ്ങളിലും മററും ഇതു സാധിക്കുന്നതാണു്. ഏതാദൃശ സന്ദർഭങ്ങളിൽ നമ്മുടെ കർത്താവിന്റെ ചിത്രവും നമ്മുടെ ചിത്രവുമായി തട്ടിച്ചു നോക്കി നമ്മുടെ ചിത്രങ്ങളിൽ സംഭവിച്ചിട്ടുള്ള വൈകല്യങ്ങൾ തിരുത്തേണ്ടതാണു്. അങ്ങനെ നിർജ്ജീവനിലയിലിരിക്കുന്ന നമ്മുടെ ജീവിതം നവജീവനും നവ്യശക്തിയും പ്രാപിച്ചു് പുരോഗമിപ്പിക്കുവാൻ നിഷ്കർഷാപൂർവ്വം ഉത്സാഹിക്കേണ്ടിയിരിക്കുന്നു.(മാക്കാംകുന്നുകൺവെൻഷനിൽചെയ്ത പ്രസംഗം)

## വിസ്താരവും വിധിയും

ആറു ന്യായ വിസ്താരരംഗങ്ങളാണു് നമ്മുടെ നാഥനു് അഭിമുഖീകരിക്കേണ്ടി വന്നിട്ടുള്ളതു്. രാത്രിയിൽ മൂന്നും വെള്ളിയാഴ്ച പകൽ മൂന്നും സന്ദർഭങ്ങളിൽ വീതം കർത്താവു് കുററക്കാരനെപ്പോലെ വിസ്തരിക്കപ്പെട്ടു. ഒരു വിസ്താരസഭയിൽനിന്നു് മറെറാരിടത്തേക്കു് കൊണ്ടുപോകുമ്പോൾ മാർഗ്ഗമദ്ധ്യേ ശക്തിമത്തായ പ്രഹരണങ്ങളും ശകാരങ്ങളും ക്ലേശകരമായവിധത്തിൽ സഹിക്കേണ്ടി വന്നിരുന്നു. ഹന്നാവിന്റെ അരമനയിൽ വച്ചു് വിസ്തരിക്കപ്പെട്ടതാണു് ഒന്നാമത്തേതായി കണക്കാക്കപ്പെടുന്നതു്. അവൻ ആ സംവത്സരത്തെ മഹാപുരോഹിതനായ കയ്യാഫാവിന്റെ അമ്മായപ്പൻ ആയിരുന്നു. (യോ. 18 13, 14) ഹന്നാവു് ഔദ്യോഗിക വീഴ്ച മൂലം സ്ഥാനഭ്രംശം ഭവിച്ചവനാണെങ്കിലും നസറായനായ യേശുവിനെ പററിയുള്ള ഈ കുഴഞ്ഞ വ്യവഹാരത്തിൽ വേണ്ട തുമ്പു് ഉണ്ടാക്കിക്കൊടുത്തു് മരുമകനായ കയ്യഫാവിനെ സഹായിക്കുന്നതിനായി കൃത്രിമത്വത്തിലും അഴിമതിയിലും തികഞ്ഞ അഭ്യാസിയായ അദ്ദേഹം ഈ സാഹസകൃത്യത്തിനു് നിയമം അനുവദിക്കുന്നില്ലെങ്കിലും ഒരുമ്പെട്ടതാണു്.

രണ്ടാമത്തെ വിസ്താരം മഹാപുരോഹിതനായ കയ്യാഫാവാണു് നിർവഹിച്ചതു്. മൂന്നാമത്തെ വിസ്താരം നടന്നതു് യഹൂദന്മാരുടെ സുപ്രീം കോടതിയായ സന്നദ്രീംസംഘത്തിൽ വച്ചായിരുന്നു. ഇതുമൂന്നുമാണു് രാത്രിയിൽ നടത്തപ്പെട്ട വിസ്താരരംഗങ്ങൾ എന്നു് മുകളിൽ പറഞ്ഞതു്. കുററപത്രവും ശരിപ്പെടുത്തി കള്ളസാക്ഷികളേയും ശേഖരിച്ചു് നിയമപ്രകാരംഅധികാരമുള്ള ഉദ്യോഗസ്ഥന്റെ അടുക്കലേക്കു് പ്രഭാതസമയത്തു് പുറപ്പെട്ടു. റോമ്മാ ഗവർമ്മെൻറിന്റെ ഭരണകാലത്തു് യഹൂദന്മാരുടെ സന്നദ്രീംസംഘത്തിനു് മരണശിക്ഷക്കു് വിധിപ്പാനുള്ള അധികാരം ഇല്ലായിരുന്നു. നീതിബോധമുള്ള റോമ്മാഗവർമ്മെൻറു് ആ അധികാരം അവരിൽ നിന്നു് എടുത്തുകളഞ്ഞതായിരുന്നു. അതുകൊണ്ടാണു് പീലാത്തോസിന്റെ അടുക്കലേക്കു് ചെല്ലുന്നതു്. പീലാത്തോസിന്റെ കൊട്ടാരമാണു് നാലാമത്തെ വിസ്താരരംഗം. യഹൂദന്മാരുടെ ഉത്സവസമയങ്ങളിൽ സാധാരണ ചെയ്യാറുള്ളതുപോലെ പീലാത്തോസു യറുശലേമിലുള്ള ഔദ്യോഗിക വസതിയിൽ പാർത്തിരുന്നു.

സാധാരണ അദ്ദേഹത്തിന്റെ അ

# ക്രൈസ്തവലോകവാർത്തകൾ

(കെ. വി. എം.)

## ഇവാൻസ്റ്റൻസമ്മേളനം

അടുത്ത ആഗസ്റ്റുമാസത്തിൽ അമേരിക്കയിലെ ഇവാൻസ്റ്റനിൽവച്ചു സമ്മേളിക്കുന്ന അഖില ലോകസഭാകൗൺസിലിന്റെ ദ്വിതീയ കോൺഫറൻസിൽ 48 രാജ്യങ്ങളിൽ നിന്നും 161 അംഗസഭകളിലെ 500-ൽ പരം പ്രതിനിധികൾ സംബന്ധിക്കുന്നതാണ്. കേരളത്തിൽനിന്നും അതിൽ സംബന്ധിക്കുന്നവരുടെകൂട്ടത്തിൽ റൈററ്. റവ. ബിഷപ്പ് സി. കെ. ജേക്കബ് തിരുമേനി, തുമ്പമൺ ഇടവകയുടെ മാർപീലക്സിനോസ് എപ്പിസ്കോപ്പാതിരുമേനി, മാർ. ക്രിസോസ്റ്റംതിരുമേനി മുതലായവർ ഉൾപ്പെടുന്നു. കൗൺസിലിന്റെ ഒരു യോഗത്തിൽ ബിഷപ്പ്ജേക്കബ് തിരുമേനി അദ്ധ്യക്ഷം വഹിക്കുന്നതാണെന്നുള്ളതും പ്രത്യേകം സ്മരണീയമത്രേ. അസംബ്ലി സന്ദർശിക്കുന്നതിനു കൗൺസിൽ എക്സിക്യൂട്ടീവ് കമ്മററി പ്രസിഡണ്ട് ഐസനോവറിനെ രാജ്യത്തിന്റെ തലവൻ എന്ന നിലയിൽ ക്ഷണിച്ചിട്ടുണ്ട്.

## വർഗ്ഗവിവേചനം

ദക്ഷിണാഫ്രിക്കയിലെ വർഗ്ഗവിവേചനനയം ക്രൈസ്തവസഭയ്ക്കു സഹിക്കുവാൻ നിവൃത്തിയില്ലെന്നു ജോഹന്നസ് ബർഗ്ഗിലെ ആംഗ്ലിക്കൻ ബിഷപ്പ് ഡോ. റിച്ചാർഡ് അംബ്രോസ് റീവിസ് പ്രസ്താവിച്ചിരിക്കുന്നു.

## സഭയിലെ ഉയർന്ന നികുതിയുടെ ഫലം

1947 മുതൽ 51 വരെ ഫിൻലണ്ടിൽ 56252 പേർ ഇവാൻജലിക്കൽ ലൂഥറൻ സഭയിൽനിന്നും വിട്ടുപോയിരിക്കുന്നു. ഇതിൽ ഭൂരിഭാഗവും താങ്ങാനാവാത്ത സഭാനികുതിയടയ്ക്കുവാൻ നിവൃത്തിയില്ലാതെ പിരിഞ്ഞതാണത്രെ.

## സൂഡാൻക്രിസ്ത്യാനികൾ

സൂഡാനിലെ പ്രഥമ പാർലിമെൻറിലും, 96 അംഗങ്ങളുള്ള ലോവർ ഹൗസിലും 30 പേരുള്ള സെനററിലും യഥാക്രമം 18, 12, 6 വീതം ക്രിസ്ത്യൻ അംഗങ്ങളുണ്ട്. ഇവർ അവിടത്തെ പുറജാതികളിൽ നിന്നും ക്രൈസ്തവരായിട്ടുള്ളവരാണ്.

## രണ്ടിരട്ടി ചെലവഴിക്കുന്നു

അമേരിക്കയിലെ ജനങ്ങൾ മതം, ആതുര പ്രവർത്തനം വിദ്യാലയങ്ങൾ എന്നിവയ്ക്കുവേണ്ടി ചെലവഴിക്കുന്നതിന്റെ രണ്ടിരട്ടി മദ്യപാനത്തിനുവേണ്ടി ചെലവഴിക്കുന്നത്രെ.

## ബൈബിൾ സൊസൈററിയുടെ നേട്ടം

ബ്രിട്ടീഷ് ആൻഡ് ഫോറിൻ ബൈബിൾ സൊസൈററി 1953-ൽ 217 ഭാഷകളിലേക്കു വി. വേദപുസ്തകം തർജ്ജമ ചെയ്യുന്നതിന് ആരംഭിച്ചു. അതിൽ 45 ഭാഷകളിലേക്കുള്ള വിവർത്തനം പൂർത്തിയായി. (തുടരും)

---

സ്ഥാനം കൈസർക്കായിരുന്നു. ന്യായവിസ്താരത്തിന്റെ വിശദാംശങ്ങളും ചോദ്യോത്തരങ്ങളും ഈ ലേഖനത്തിൽ വിവരിക്കുന്നില്ല.

അഞ്ചാമത്തെ ന്യായവിസ്താരം നിർവഹിക്കുന്നത് ഹേറോദേസ് ആയിരുന്നു. വീണ്ടും പീലാത്തോസിന്റെ മുമ്പാകെ കൊണ്ടുവരപ്പെടുന്നതും വിധിപറയുന്നതുമായ സന്ദർഭവുമാണ് ആറാമത്തെ വിസ്താരരംഗം. യേശുവിന്റെ നിർദ്ദോഷാവസ്ഥയെപ്പററി പൂർണ്ണബോദ്ധ്യമുണ്ടായിരുന്ന പീലാത്തോസ് വളരെ വിഭ്രാന്തിയോടുകൂടി കാണപ്പെട്ടു. യേശുവിനെ വിമോചിതനാക്കാമെന്നായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. അതിനായി ഒരു പുരാതന നടപടിയെ ആശ്രയിക്കുന്നതായി കാണുന്നു. അന്നു തടവുകാരിൽ ഏററം അഗ്രഗണ്യനായ ബറബ്ബാസ് യേശുവിന്റെ എതിർ സ്ഥാനാർത്ഥിയായി കൊണ്ടുവരപ്പെട്ടു. ബറബ്ബാസിനെ മോചിപ്പിച്ചാൽ മതിയെന്നു പറയത്തക്കവണ്ണം യഹൂദന്മാർ അത്രമാത്രം ധാർമ്മികമായി അധഃപതിച്ചവരല്ല എന്ന് പീലാത്തോസ് നേരത്തെ കരുതിയിരുന്നു. തന്നിമിത്തം ഈ പരീക്ഷണം നടത്തി വിജയിയാകാമെന്ന് നിശ്ചയിച്ചു. എന്നാൽ ആരെ വിട്ടുതരണമെന്ന് ചോദിച്ചമാത്രയിൽഗവർണരെ സ്തബ്ധനാക്കത്തക്കവണ്ണം 'ബറബ്ബാസിനെ മതി' എന്ന് ആ ദുഷ്ടജനം അലറി. പീലാത്തോസ് വിധിയെഴുതുവാൻ നിർബന്ധിതനായി. നീതിബോധമുള്ള റോമാഗവർമ്മെൻറിന്റെ ചരിത്രം മലിനപ്പെടുത്തി. ന്യായാധിപൻ സത്യത്തെ മറച്ച് ജനങ്ങളുടെ തൃപ്തിയെമാത്രം കരുതി വിസ്താരം നിർത്തി യേശുവിനെ ക്രൂശിപ്പാൻ വിധിച്ചു. യേശു ദൈവപുത്രൻ എന്നു പറഞ്ഞ വാക്കുനിമിത്തം പീലാത്തോസ് ഭയപ്പെട്ടു. എന്തെന്നാൽ ദേവന്മാർ ഭൂമിയെ സന്ദർശിക്കാറുണ്ടെന്നുള്ള രേഖ റോമായവനായ ഗ്രന്ഥങ്ങളിൽനിന്ന് അദ്ദേഹം ഗ്രഹിച്ചിരുന്നു. വിധിപ്രസ്താവനയ്ക്കുശേഷം ന്യായാധിപൻ ജീ...്ഛവമായിത്തീർന്നു.

## ഈ ആഴ്ചയിലെ വിശേഷദിവസങ്ങൾ.

ഏപ്രിൽ 9. നാല്പതാം വെള്ളിയാഴ്ച
ഏ.–10. ലാസറിനെ ഉയിർപ്പിച്ചതിന്റെ ഓർമ്മ
ഏ.–11. ഊശാന ഞായറാഴ്ച

## വാരപഞ്ചാംഗം

| | ഏപ്രിൽ | മീനം |
|---|---|---|
| ഞായർ | 4 | 22 |
| തിങ്കൾ | 5 | 23 |
| ചൊവ്വാ | 6 | 24 |
| ബുധൻ | 7 | 25 |
| വ്യാഴം | 8 | 26 |
| വെള്ളി | 9 | 27 |
| ശനി | 10 | 28 |

### Thought for the Week

That which we are we teach, not voluntarily but involuntarily. Thought comes into our minds by avenues which we never left open, and thoughts go out of our minds through avenues which we never voluntarily opened. Character teaches over our head.

THE CHURCH WEEKLY

## കാതോലിക്കാദിനം.

വലിയ നോമ്പിലെ മുപ്പത്താറാം ഞായറാഴ്ച മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ കാതോലിക്കാദിനമായി ആഘോഷിക്കുന്നു. ഏപ്രിൽ 4–ാംതീയതിയാണ് ഈയാണ്ടിൽ അതു സമാഘോഷിക്കപ്പെടുന്നതു്. കാതോലിക്കാദിനത്തിലെ പ്രധാനചടങ്ങു പണപ്പിരിവായി അധതിപ്പിക്കാതിരിക്കുവാൻ സമുദായം സൂക്ഷിക്കേണ്ടതാണെന്നു് ഈ പംക്തികളിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. പണപ്പിരിവു് ഒരു തെററായതുകൊണ്ടല്ലാ അങ്ങിനെയൊരു സൂചന നല്കാൻ അവശ്യമായി വന്നതു്. സമുദായത്തിന്റെ അത്യാവശ്യങ്ങൾ നിറവേററുവാൻപണം ആവശ്യമാണു്. ന്യായമായമാർഗ്ഗങ്ങളിൽ അതു സംഭരിക്കുന്നതും, ഉത്തര വാദിത്വബോധത്തോടുകൂടി ചെലവിടുന്നതും ഒഴിച്ചു വയ്ക്കാൻ നിവൃത്തിയില്ലാത്ത ഒരു സമുദായ കർത്തവ്യമാണു്.

പൊതു മുതൽ കൈകാര്യം ചെയ്യേണ്ട അനേകം സന്ദർഭങ്ങൾ സമുദായത്തിൽ ഉണ്ടായിക്കൊണ്ടിരിക്കും. സമുദായത്തിന്റെ കേന്ദ്രത്തിനെന്നപോലെ ഇടവകകളിലും ആ സന്ദർഭങ്ങൾ അനവധിയുണ്ടു്. അവിടെയെല്ലാം ഉത്തമവും ദൈവീകവുമായ രീതിയിൽ പണം കൈകാര്യം ചെയ്യുന്നതു് സഭാംഗങ്ങളിൽ പണത്തിന്റെ വിനിയോഗം സംബന്ധിച്ച ഉന്നതാദർശങ്ങൾ നൽകുവാനും പൊതുക്കാര്യങ്ങളിൽ താൽപ്പര്യവും ത്യാഗസന്നദ്ധതയും വർദ്ധിപ്പിക്കുവാനും ഇടയാക്കുന്നു. നമുക്കു് ഈശ്വരൻ നൽകിയിരിക്കുന്ന സമയവും പണവും കൈകാര്യം ചെയ്യുന്ന രീതി നമ്മുടെ യഥാർത്ഥ സ്വഭാവത്തിന്റെ ഒരു ശരിയായ പ്രകടനമായിരിക്കുമെന്നു ഒരു വിജ്ഞാനസമ്പന്നൻ ഒരിക്കൽ പ്രസ്താവിക്കുകയുണ്ടായി. വ്യക്തികളിൽ അങ്ങനെയുള്ള സ്വഭാവനിഷ്ഠയും, ഉത്തരവാദിത്വവും വർദ്ധിപ്പിക്കുന്നതു് പൊതുജനനേതൃത്വം വഹിക്കുന്നവരുടെ മാതൃകാപരമായ പ്രവർത്തനരീതികൊണ്ടുകൂടെയാണ്. കാതോലിക്കാദിനം സംബന്ധിച്ച സമുദായ സെക്രട്ടറി പുറപ്പെടുവിച്ചിരിക്കുന്ന ഒരു വിജ്ഞാപനത്തിൽ കാതോലിക്കാദിനപ്പിരിവായി കഴിഞ്ഞയാണ്ടിൽ ലഭിച്ച മൊത്തംതുക പതിനായിരത്തിൽപരം രൂപയാണെന്നും സമുദായത്തിന്റെ ഭരണനിർവഹണവും പുരോഗമന പദ്ധതികളും അതിന്റെ നാലിരട്ടിതുക കിട്ടിയാൽതന്നെ പ്രയാസമാണെന്നും വിവരിച്ചു കാണുകയുണ്ടായി. ഇരുപതിനായിരവും അതിനടുത്തും വന്നുകൊണ്ടിരുന്ന കാതോലിക്കാദിനപ്പിരിവിൽ കഴിഞ്ഞയാണ്ടിൽ സംഭവിച്ച കുറവു് എന്തിനെയാണ് സൂചിപ്പിക്കുന്നതെന്നശ്രദ്ധിച്ചുപഠിക്കേണ്ട,ഒരു സ്ഥിതിവിവരക്കണക്കാണ്. സമുദായാംഗങ്ങളിൽ അലസതാമനോഭാവം വർദ്ധിച്ചുവരുന്നതിന്റെ മാനദണ്ഡമായി മാത്രം അതിനെ പരിഗണിക്കുന്നെങ്കിൽ അതു നൂറു ശതമാനവും ശരിയായിരിക്കയില്ല. പല കാരണങ്ങൾ അതിനുണ്ടായിരിക്കാം. അവയിൽ ഒന്നു സാമുദായിക കാര്യങ്ങളിൽ സഭാംഗങ്ങൾക്കുള്ള അനാസ്ഥയും കണ്ടേക്കാം. പണത്തിന്റെ അഭാവംകൊണ്ടു് ഒരു നല്ലകാര്യവും സാധിക്കാതിരുന്നിട്ടില്ലെന്നു് കോടിക്കണക്കിനു് പണംപിരിച്ചു് സാമുദായികവും രാഷ്ട്രീയവുമായ സേവനപദ്ധതികൾ നടപ്പിലാക്കിക്കൊണ്ടിരുന്ന മഹാത്മാഗാന്ധി പലപ്പോഴും പറയാറുള്ള ഒരു കാര്യമായിരുന്നു. പണപ്പിരിവിന്റെ ഉദ്ദേശവും അതു കൈകാര്യം ചെയ്യുന്നവരുടെ വിശ്വസ്തതയും പൊതുക്കാര്യങ്ങൾക്കു പണം പിരിക്കുന്നതിന്റെ വിജയത്തിനു് പ്രധാനമായ രണ്ടു ഘടകങ്ങളാണ്. അതുകൊണ്ടു് പണംപിരിക്കുന്നതിന്റെ ഉദ്ദേശമായി ജനസാമാന്യത്തിന്റെ മുമ്പിൽവയ്ക്കുന്ന പദ്ധതികൾ അവരുടെ ഉൽസാഹപൂർവമായ സഹകരണത്തെ തട്ടിയുണർത്തുന്നതും ഭാവനകളെ ഉദ്ദീപിപ്പിക്കുന്നതും പ്രതീക്ഷകളെ ഉത്തേജിപ്പിക്കുന്നതുമായിരിക്കണം. പണത്തേക്കാൾ ആ ഉദ്ദേശങ്ങൾ നിശ്ചയമായും വലുതായതുകൊണ്ടാണ് പണപ്പിരിവു ദിനമായി മാത്രം കാതോലിക്കാദിനം അധഃപതിക്കരുതെന്നു് ഞങ്ങൾ ഈ ലേഖനത്തിന്റെ ആദ്യം പ്രസ്താവിച്ചതു്. അഭിമാനകരമായ പലതും സമുദായം ചെയ്തു തീർക്കുവാനുണ്ടു്. ആദർശ ശുദ്ധിയുള്ള അനേകരുടെയും സേവനം സമുദായം കാത്തുനില്ക്കുന്നു.പണക്കുറവിന്റെകുഴപ്പം മൂലം ആ സേവനശ്രമങ്ങൾ തളരാതിരിക്കട്ടെ. ഇതൊന്നു മാത്രമായിരിക്കട്ടെ നമ്മുടെ പരിഗണനകളിൽ പണത്തിനുള്ള സ്ഥാനം. കാതോലിക്കാസിംഹാസനസ്ഥാപനം, അന്ത്യോഖ്യാ സിംഹാസനാധിപത്യത്തിൽ നിന്നുസ്വതന്ത്രമായി നില്ക്കുന്നതുകൊണ്ടു് ഈനാട്ടിലുള്ള വികസനസൗകര്യങ്ങളും സേവന സരണികളും പൂർണ്ണമായിപ്രയോജനപ്പെടുത്തുന്നതിനെന്നും നാം ഭാവിച്ചാൽ മാത്രം പോരാ. ആ സിംഹാസനസ്ഥാപനത്തിൽ നിന്നു നമുക്കു ഒരു പുതിയ ജീവനും, പുതിയ വീക്ഷണഗതിയും നമ്മെഭരിക്കാൻ നമ്മെത്തന്നെ അനുവദിച്ചിട്ടുണ്ടോ? ആ ചോദ്യം കൂടെ ഈ സമുദായ ദിനത്തിൽ നമ്മെ തുറിച്ചു നോക്കിനില്ക്കുന്നുണ്ടു്. അഭിമാനകരമായ ഒരുത്തരം അതിനു് നല്കാൻ നമുക്കു ഇടയാകട്ടെ.

## മൂന്നാർ സുറിയാനിപ്പള്ളി

കണ്ണൻദേവൻകമ്പനിയുടെയും മററും സഹായ സഹകരണങ്ങൾ മൂലം മൂന്നാറിൽ പുതുതായി നിർമ്മിച്ച മനോഹരമായ സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ ശുദ്ധീകരണം ഏപ്രിൽ 4–ാം- പത്തുമണിക്കു നടത്തപ്പെടുന്നതാണു്.

പ്രതിപാദപ്രഭാഷണം (The Sermon for the Week)

# യേശുരാജൻെറ രാജകീയജൈത്രയാത്ര

(എം. ററി.)

"ഊശാന: കർത്താവിൻെറ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവനാകുന്നു." (വി. മർക്കോസ് 11: 9)

ഒരു രാജാവു തൻെറ തലസ്ഥാനനഗരിയിലേക്കു പ്രവേശിക്കുന്നതുപോലെയായിരുന്നു നമ്മുടെ കർത്താവു് "ഊശാന ഞായറാഴ്ച" യെറുശലേമിലേക്കു പ്രവേശിച്ചതു്. വി. യോഹന്നാൻെറ സുവിശേഷത്തിൽ രേഖപ്പെടുത്തിയിട്ടുള്ളതനുസരിച്ചു കർത്താവു മുമ്പു രണ്ടു രണ്ടുപ്രാവശ്യമെങ്കിലും യെറുശലേം സന്ദർശിച്ചിട്ടുണ്ടു്. ഒന്നു് കൂടാരപ്പെരുന്നാളിൻെറ സമയത്തും (യോഹ. 7: 10) മറ്റേതു്, പ്രതിഷ്ഠോത്സവത്തിൻെറ സമയത്തും (യോഹ.,10: 22) ആയിരുന്നു. തൻെറ പരസ്യശുശ്രൂഷയുടെ ആദ്യത്തെ ഒരു വർഷമെങ്കിലും കഴിഞ്ഞതിൻെറ ശേഷമായിരുന്നു കർത്താവു കൂടാരപ്പെരുന്നാളിൽ യെറുശലേം സന്ദർശിച്ചതു്. ഒരു വലിയ പ്രവാചകനെന്നുള്ള കീർത്തി തന്നെക്കുറിച്ചു പലസ്തീൻ നാട്ടിലെങ്ങും പ്രചരിച്ചിരുന്നു. പെരുന്നാളിനുവന്ന ആളുകളുടെ ഇടയിൽ യേശു ഒരു പ്രധാന സംസാരവിഷയമായിരുന്നു. ദേവാലയത്തിൽ താൻ പ്രത്യക്ഷപ്പെട്ടപ്പോൾ നാടിൻെറ നാനാഭാഗങ്ങളിൽനിന്നു വന്നിരുന്ന സകലരുടെയും ശ്രദ്ധയെ താൻ ആകർഷിച്ചു. തൻെറ ഉപദേശങ്ങളിൽ എല്ലാവരും വിസ്മയിച്ചു. ഒരു കൂട്ടം ആളുകൾ തന്നെ ആരാധിച്ചു. മറ്റൊരു കൂട്ടർ താൻ ആരെന്നു മനസ്സിലാക്കാൻ കഴിയാതെ കുഴങ്ങി. എന്നാൽ പുരോഹിതവർഗ്ഗം ഉൾപ്പെടെയുള്ള യഹൂദമതാധികാരികൾക്കു തന്നോടുണ്ടായിരുന്ന വൈരാഗ്യം വർദ്ധിച്ചു. കൂടാരപ്പെരുന്നാൾ കഴിഞ്ഞു രണ്ടു മാസത്തിനുശേഷം വീണ്ടും പ്രതിഷ്ഠോത്സവസമയത്തു കർത്താവു ദേവാലയത്തിൽ പ്രത്യക്ഷനായി. യഹൂദജാതി തന്നെക്കുറിച്ചു് അറിയുന്നതിനും ഒരു തീരുമാനം ചെയ്യുന്നതിനും വേറൊരവസരംകൂടി താൻ അവർക്കു നൽകുകയായിരുന്നു. അവസാനമായി താൻ അവർക്കു നൽകിയ അവസരമായിരുന്നു "ഊശാന ഞായറാ[illegible]ത്തു്".

[illegible]സഹാപെരുന്നാൾ യഹൂദന്മാരുടെ ഏറ്റവും വലിയ പെരുന്നാളായിരുന്നു. അതിൽ സംബന്ധിക്കുവാൻ യേശുവും തയ്യാറായി. പെരുന്നാളിനു ആറുദിവസം മുമ്പേകൂട്ടി—ഒരു വെള്ളിയാഴ്ചദിവസം—കർത്താവു ബെഥാന്യയിലെത്തി. തൻെറ ഉറ്റമിത്രങ്ങളായിരുന്ന മാർത്ത, മറിയ, ലാസർ എന്നിവരുടെ ഭവനത്തിൽ താമസമുറപ്പിച്ചു. കുറെനാൾ മുമ്പു മരിച്ച ലാസറിനെ ഉയർപ്പിച്ച കർത്താവിൻെറ സാന്നിദ്ധ്യം ആ ഗ്രാമത്തിൽ ഒരു കോളിളക്കമുണ്ടാക്കി. ഗലീലയിലെ പ്രവാചകനെ കാണുവാൻ ആളുകൾ എത്തിക്കൂടി. ലാസർ തൻെറ മാന്യ അതിഥിയുടെ ബഹുമാനാർത്ഥം ഒരു വിരുന്നു നടത്തി. പിറ്റെ ദിവസം ശാബതായിരുന്നതുകൊണ്ടു യേശു ശാന്തമായി വിശ്രമിച്ചു. ഞായറാഴ്ച രാവിലെ താൻ ദേവാലയത്തിലേക്കു പുറപ്പെടുവാൻ തയ്യാറായി. എന്നാൽ സാധാരണരീതിയിലുള്ള ഒരു പുറപ്പാടല്ലായിരുന്നു ഇത്തവണത്തേതു്. താൻ മരണത്തിലേക്കു കാൽവെക്കുകയാണെന്നറിഞ്ഞുകൊണ്ടു തന്നെയാണു് പുറപ്പെട്ടതു്. എന്നാൽ യഹൂദ ജാതി മുഴുവനും ആർക്കുവേണ്ടി നോക്കിപ്പാർത്തിരുന്നുവോ ആ മശിഹായാണു് താൻ എന്നു് അവരെ മനസ്സിലാക്കത്തവണ്ണമുള്ള ഒരു പുറപ്പാടായിരുന്നു അതു് തന്നേക്കുറിച്ചുള്ള ഒരു പഴയ നിയമപ്രവചനം ആ സമയത്തു പ്രത്യേകമായിൻെറ ശ്രദ്ധയിൽ പതിഞ്ഞിരിക്കണം. "സീയോൻ പുത്രിയേ, ഉച്ചത്തിൽ ഘോഷിച്ചാനന്ദിക്ക, യെരുശലേം പുത്രിയേ ആർപ്പിടുക.! ഇതാ, നിൻെറ രാജാവു നിൻെറ അടുക്കൽ വരുന്നു, അവൻ നീതിമാനും ജയശാലിയും താഴ്മയുള്ളവനും ആയി കഴുതപ്പുറത്തും പെൺകഴുതയുടെ കുട്ടിയായ ചെറുകഴുതയുടെ പുറത്തും കയറിവരുന്നു."(സെഖര്യാവു:9;9) ആ പ്രവചനം അന്നു പൂർത്തിയായി. "കണ്ടാലും നിങ്ങളുടെ രാജാവു്!" എന്നുള്ള ഒരു വിളംബരം യഹൂദജാതിക്കു മുഴുവനായി പ്രവൃത്തിരൂപത്തിൽ പ്രസിദ്ധപ്പെടുത്തുകയായിരുന്നു. ആഘോഷപൂർവ്വമുള്ള ആ ദേവാലയ പ്രവേശനത്തിൻെറ ഉദ്ദേശം. യേശുവിൽ വിശ്വസിച്ചിരുന്ന അനേകർക്കു് അതു തക്കതായ ഒരടയാളമായിരുന്നു. പെരുന്നാളിനു വന്നുകൂടിയിരുന്ന ബഹുസഹസ്രം ആളുകളുടെ ശ്രദ്ധ യേശുവിൽ കേന്ദ്രീകരിക്കുവാൻ അതു സഹായിച്ചു. ആ ദിവസങ്ങളിൽ യേശു എങ്ങോട്ടു തിരിഞ്ഞാലും ആൾക്കൂട്ടം തന്നെ അനുധാവനം ചെയ്തിരുന്നു. തൻെറ ജീവിതത്തിൻെറ അവസാനഅഷ്ടവട്ടമായിരുന്നു അതു്. തനിക്കു ചെയ്തു തീർക്കേണ്ടിയിരുന്ന കാര്യപരിപാടിയുടെ ഉദ്ഘാടനമെന്നവണ്ണം ഈ ജൈത്രയാത്ര പരിണമിച്ചു. എന്നാൽ തൻെറ ശത്രുക്കൾക്കു് ഇതെല്ലാം അസഹ്യമായിരുന്നു. പലതും അവർ സഹിച്ചു. എന്നാൽ അവരുടെ നഗരമദ്ധ്യത്തിൽ കൂടെയുള്ള ആ രാജകീയയാത്ര അവർക്കു സഹിക്കാവതല്ലായിരുന്നു. അതു അവരോടുള്ള ഒരു വെല്ലുവിളിയായിരുന്നു. തൻെറ അവസാനം എന്തായിരിക്കുമെന്നു യേശു നല്ലവണ്ണം അറിഞ്ഞിരുന്നു. അന്ധകാരത്തിൻെറ ശക്തി എത്രമാത്രമുണ്ടെന്നും അതിനു തന്നോടു് എന്തെല്ലാം ചെയ്യുവാൻ കഴിയുമെന്നും താൻ ഗ്രഹിച്ചിരുന്നു. എന്നാൽ താൻ യഹോവായുടെ അഭിഷിക്തനാണെന്നുള്ള ബോധത്തോടുകൂടി പിതാവു തനിക്കു് ഒരുക്കിയിരുന്ന സിംഹാസനത്തിലേക്കു താൻ സധൈര്യം നീങ്ങി. തൻെറ യുദ്ധത്തിൻെറ അവസാന പോരാട്ടത്തിനായി താൻ "കച്ചകെട്ടി" രംഗപ്രവേശം ചെയ്തു.

റോമാചക്രവർത്തിയിൽ നിന്നു് അധികാരം പിടിച്ചെടുത്തു് യഹൂദജാതിയെ സ്വതന്ത്രമാക്കുവാൻ പ്രത്യക്ഷപ്പെട്ട ഒരു രാഷ്ട്രീയ നേതാവായി തന്നെ ചിലർ യേശുവിനെ പരിഗണിച്ചിരുന്നു. തൻെറ ശിഷ്യന്മാരിൽതന്നെ ചിലർക്കു് ആ തെറ്റായ ധാരണയുണ്ടായിരുന്നു. വീരപരാക്രമികളായ യോദ്ധാക്കളും രാജാക്കന്മാരും കുതിരപ്പുറത്തായിരുന്നു, എഴുന്നെള്ളുക പതിവു്. എന്നാൽ കർത്താവു് എളിമയുള്ള കഴുതയെയാണു് തൻെറ വാഹനമാക്കിയതു്. തൻെറ രാജ്യവും രാജത്വവും ഐഹികമല്ലെന്നും തൻെറ സന്ദേശം സമാധാനപരമാണെന്നും അതിനാൽ താൻ തെളിയിച്ചു. ഘോഷയാത്ര ഒലിവുമല ഇറങ്ങിയപ്പോൾ യെരുശലേം പട്ടണം ദൃശ്യമായി. കർത്താവു ചിന്താമഗ്നനായി അല്പസമയം നിശ്ചലനായി നിലകൊണ്ടു. ആഘോഷപൂർവ്വം പട്ടണപ്രവേശനം ചെയ്യുന്ന ഒരു മഹാൻഭാവൻെറ സന്തോഷവും പ്രസരിപ്പുമൊന്നും തൻെറ മുഖത്തു കാണപ്പെട്ടില്ല. ആഹ്ലാദഭരിതരായ തൻെറ അനുയായികളെ അമ്പരപ്പിക്കുമാറു് താൻ

# വിശ്വദീപം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻതരകൻ)

### ധനവാനും ലാസറും

ദീനനാം വിത്തേശനൂർദ്ധ്വനയനനായ്
മാനസം നൊന്തുകഴിച്ചാനിതേവിധം
"മൽപ്പിതാവേ, ഭവാൻ താവകോത്സംഗത്തിൽ
സപ്രമോദം വാഴും ലാസറെസ്സത്വരം
ഹാ പറഞ്ഞെന്റെ സമീപമയയ്ക്കണേ
താപത്താൽ ഞാനിതാ പാരം വലയുന്നു
തൻവിരൽ വെള്ളത്തിൽ മുക്കിയാലാസറെൻ
നാക്കു നനയ്ക്കുവാൻ നീ കൃപനൽകണം."
വിത്തേശനേവം നിലവിളിച്ചോതവേ
വിശ്വാസികൾക്കു പിതാവാകുമബ്രഹാം
കഥിക്കയായ് "മമനന്ദനാ നീയെത്ര
കാലംജഗത്തിൽ സുഖിച്ചു നിവസിച്ചു.
ലാസറാക്കാലം വിശന്നും ദാഹിച്ചുമുൾ-
ക്ലേശം പലതരം പൂണ്ടു ദിനംപോക്കി.
ഇപ്പോളവൻ സുഖമായി വസിക്കട്ടെ.
കെല്ലെഴും നീ നരകത്തിൽ കിടക്കട്ടെ.
നിങ്ങൾക്കും ഞങ്ങൾക്കും മദ്ധ്യത്തിലായൊരു
നീണ്ടപിളർപ്പു കിടപ്പുണ്ടുഭാഗമായ്
ഞങ്ങൾക്കിന്നങ്ങോട്ടും നിങ്ങൾക്കിന്നിങ്ങോട്ടും
വന്നിടാൻ തെല്ലുമേ പാടല്ലെന്നോർക്കുക.
വിത്തേശനപ്പോളരുളിനാനാലാസർ
സത്വരമെന്നുടെ ഗേഹത്തിലെത്തട്ടെ,
ഉണ്ടെനിക്കഞ്ചു സഹോദരന്മാരവ-
ർക്കിണ്ടലിമ്മട്ടിലണയാതിരിക്കുവാൻ
വേണ്ടുമുപദേശം ലാസർ നൽകീടട്ടെ
വന്ദ്യനാമങ്ങതിനേകണം സമ്മതം
"മോശയും മററു പ്രവാചകസംഘവും
മേദിനി തന്നിലവർക്കുണ്ടു നന്മയ്ക്കായ്
ആ പുണ്യശീലരുരയ്ക്കുന്ന വാക്കുകൾ
താല്പര്യമോടു കേൾക്കട്ടെ നിൻ സോദരർ"
അബ്രഹാമേവം കഥിക്കവേ, സമ്പന്നൻ
പിന്നെയുമോതുകയായി! വിനീതനായ്
"താതാമരിച്ചോരിൽനിന്നു മൊരാൾ വീട്ടി-
ലെത്തികഥിച്ചാൽ ഫലിച്ചിടും കാര്യങ്ങൾ"
"മോശ തുടങ്ങിയോരോതുന്നതൊന്നുമെ
വിശ്വസിക്കാതവർ വാഴുന്നുവെങ്കിലോ
മൃത്യുംഭവിച്ചവൻ ചെന്നു പറഞ്ഞാലു
മേതുമേ കാര്യമാക്കില്ലവർ നിശ്ചയം
പുണ്യവാനബ്രഹാമീ വണ്ണമോതിയാ
വിത്താധിനാഥനെപ്പാടേ നിഷേധിച്ചു
കർത്താവമ്മട്ടിലുപമ കഴിക്കവെ
ചോദ്യശരം പരീശന്മാരയയ്ക്കയായ്
നിത്യമാം ജീവൻ ലഭിക്കുവതിനുള്ള
കർത്തവ്യമെന്തെന്നൊരുത്തനന്വേഷിച്ചു
"ന്യായപ്രമാണത്തിലെന്തു കാണുന്നുണ്ടു"
നിങ്ങളെ"ന്നീശ്വരൻ ചോദിച്ചുമെല്ലവേ
ഉത്തരം നൽകിനാനേക "നതാകട്ടെ
കർത്തവ്യം നിങ്ങൾക്കെന്നോതി മേരീസുതൻ
"തന്നെപ്പോൽ തന്നയൽക്കാരനെസ്നേഹിക്ക
യെന്നു കാണുന്നുണ്ടു ന്യായപ്രമാണത്തിൽ
അങ്ങു കഥിക്കേണമാരെന്നയൽക്കാര
നെന്നൊരാളന്നേരം ചോദിച്ചുവീരനായ്
സൽക്കഥാരൂപത്തിൽ ശ്രീയേശുനായകൻ
സുവ്യക്തമോതിനാനുത്തരമീവിധം.

---

യെരുശലേമിനെ നോക്കി കണ്ണുനീർ പൊഴിച്ചു. ആ കണ്ണുനീരിന്റെ കാരണം അവർ ഗ്രഹിച്ചില്ല. താൻ സ്നേഹിച്ച നഗരത്തിന്റെ ആത്മീയ അന്ധതയെയും ഹൃദയ കാഠിന്യത്തെയും ഭാവിയിൽ അതിനു സംഭവിക്കുവാനിരിക്കുന്ന നാശത്തെയും ഓർത്തു താൻ കരയുകയായിരുന്നു എന്ന് അവർ അറിഞ്ഞില്ല. അവരുടെ ഊശാന വിളികളും ആഹ്ലാദവും അവയ്ക്കു് അസ്പഷ്ടമായ വീരാരാധനയും സ്നേഹവുമെല്ലാം കേവലം ഭൗമികമായ ചില ചിന്താഗതികളുമായി സമ്മിശ്രമായിരുന്നു. യേശുവിന്റെ ചിന്താഗതി അവരുടേതിൽനിന്നും വളരെ വിഭിന്നവും ഉന്നതവുമായിരുന്നു. ത്യാഗവും മരണവും വരിച്ച് ആദ്ധ്യാത്മികമായ ഒരു സമ്രാജ്യസ്ഥാപനത്തെ ലക്ഷ്യമാക്കി പ്രയാണം ചെയ്തിരുന്ന കർത്താവിന്റെ സ്നേഹം തന്റെ ശത്രുക്കളെ—തന്നെ ക്രൂശിക്കുവാൻ വട്ടം കൂട്ടിയിരുന്ന ആ നഗരവാസികളെ—ആശ്ലേഷിക്കയായിരുന്നു. ആ "ഊശാന ഞായറാഴ്ച"യെ കൊണ്ടാടുന്ന ദിവസം കർത്താവിന്റെ ചിന്താഗതിയിൽ ഭാഗഭാക്കാകുകയാണ് നമ്മുടെ കർത്തവ്യം. താൻ നമ്മുടെ ഹൃദയകാഠിന്യത്തെയും അജ്ഞതയെയും നോക്കി കണ്ണുനീർ പൊഴിക്കയാണ്. അന്നു യെരുശലേമിനെ നോക്കിയതുപോലെ ഇന്നു താൻ നമ്മുടെ സഭയെ നോക്കിക്കരയുന്നുണ്ടാവാം. നമ്മെയും നമ്മുടെ കുടുംബങ്ങളെയും നോക്കി സഹതപിക്കുന്നുണ്ടാവാം. നാം തനിക്കുവേണ്ടി കരയേണ്ട ആവശ്യമില്ല. നമുക്കുവേണ്ടി കരഞ്ഞാൽ മതി. യഥാർത്ഥ മാനസാന്തരത്തിനുള്ള ഒരവസരമായി ഈ ഊശാന നാം കൊണ്ടാടണം. വ്യക്തികളായും കൂട്ടമായും നാം അനുതപിച്ചു ദൈവത്തിന്റെ വഴിയിലേക്കു തിരിയണം. അപ്പോൾ അനുഗ്രഹത്തിന്റെ കവാടങ്ങൾ താനേ തുറക്കും.

കഷ്ടാനുഭവ ആഴ്ചയിലേക്കു ശരിയായ അനുതാപ മനോഭാവത്തോടുകൂടി കടക്കുവാൻ പരിശുദ്ധാത്മാവായ ദൈവം നമ്മെ സഹായിക്കട്ടെ.

# വേദവായനക്കുറപ്പുകൾ

തിങ്കൾ. യെരമ്യാവ്. 7. 3–11

മതകാര്യങ്ങളിൽ അതീവ തീക്ഷ്ണതയുള്ളവരായിരുന്നു യഹൂദന്മാർ. "യഹോവയുടെ മന്ദിരത്തോട്" അവർക്കുള്ള ബന്ധം അഭേദ്യമായ ഒന്നായിരുന്നു താനും. എങ്കിലും മതപരമായ കാര്യങ്ങളിലുള്ള തീക്ഷ്ണതകൊണ്ടു മാത്രം സാന്മാർഗ്ഗികമായ വളർച്ചയോ ദർശനമോ ഉണ്ടാകണമെന്നില്ലെന്നുള്ളതിനു തെളിവാണ് യഹൂദജാതിയുടെ ചരിത്രം. മെക്സിക്കോയിൽ ഒരു ലക്ഷത്തി മുപ്പത്താറായിരം തലയോട്ടുകൾ അടുക്കിഅടുക്കി വച്ചിരുന്ന ഒരു ക്ഷേത്രത്തെക്കുറിച്ചു കേട്ടിട്ടുണ്ട്. കൊലയും വ്യഭിചാരവുംകൊണ്ട് ദൈവത്തെ പ്രീതിപ്പെടുത്തുവാൻ ശ്രമിക്കുന്നവരുണ്ടെന്നുള്ളത് നമുക്ക് അത്ഭുതകരവും അരോചകവുമായി തോന്നിയേക്കാം. എന്നാൽ അങ്ങനെയുള്ള പാരമ്പര്യങ്ങളിൽ നിന്ന് നമ്മെ വിമുക്തരാക്കുന്നതിനു പ്രവാചകന്മാർ പെട്ട പാട് എത്രയെന്ന് അറിയണമെങ്കിൽ അവരുടെ പുസ്തകങ്ങൾ വായിക്കേണ്ടിയിരിക്കുന്നു. മേൽ പ്രസ്താവിച്ച പ്രകാരത്തിലുള്ള ഏതെങ്കിലും അന്ധതയ്ക്ക് നാം ഇപ്പോൾ വിധേയരാണോ? ഒരു തരത്തിൽ യെരമ്യാവിന്റെ ശാസനകൾ നമുക്കും യോജിച്ചവയത്രേ. മതം എന്ത് ചെയ്യുന്നതിനു . നമ്മെ പ്രാപ്തരാക്കുന്നു അല്ലെങ്കിൽ എന്തിനു യോഗ്യരാക്കി തീർക്കുന്നു എന്നുള്ളതിനെ ആശ്രയിച്ചാണ് നമ്മുടെ മതജീവിതത്തിന്റെ മൂല്യം നിർണ്ണയിക്കപ്പെടേണ്ടത്.

ചൊവ്വാ. യെഹെസ്കേൽ 33. 30–32

യെഹെസ്കേൽ പ്രവാചകൻ പൊതുവായ ചില കാര്യങ്ങളെപ്പറ്റിയാണ് ഇവിടെ പ്രതിപാദിച്ചിരിക്കുന്നത്. ജനം രമ്യഭാവത്തോടെയാണ് പ്രവാചകനോട് വർത്തിച്ചിരുന്നത്. അവർ പ്രവാചകന്റെ ഉപദേശങ്ങൾ കേൾക്കുന്നതിലും ബാഹ്യമായി അവനെ ബഹുമാനിക്കുന്നതിലും തല്പരരായിരുന്നു. ദൈവത്തിന്റെ ഇഷ്ടം എന്താണെന്ന് കേൾക്കുവാൻ അവർ കൗതുകം പ്രദർശിപ്പിച്ചു. എന്നാൽ അത് പ്രവർത്തിക്കുന്നതിൽ അവർക്കു യാതൊരു താല്പര്യവുമില്ലായിരുന്നു. ചില വൃക്ഷങ്ങളുടെ ഇലകൾ ചെറു കാറ്റത്തുപോലും ചലിച്ചുകൊണ്ടിരിക്കുന്നതു കാണാം. എന്നാൽ ആ ചലനം ആ ഇലകളെ ഒരിടത്തേക്കും നയിക്കുന്നില്ല. കാറ്റുനിന്നുകഴിയുമ്പോൾ പൂർവ്വസ്ഥാനത്തുതന്നെ അവ കാണപ്പെടും. പല മനുഷ്യരുടെയും മതം വികാരഭരിതമായ ജീവിതത്തിനു സഹായിക്കുന്നുണ്ടാവാം. എന്നാൽ പ്രായോഗികമായ യാതൊരു പരിപാടിയിലും കൃത്യത്തിലും എത്തിച്ചേരുന്നതിന് അത് അവർക്ക് സഹായകമാകുന്നില്ല. കൺവൻഷൻ പ്രസംഗങ്ങൾ നടത്തുന്നതിലും അത് കേൾക്കുന്നതിലും താല്പര്യമുള്ള ജനങ്ങളെയാണ് ഇന്ന് നാം എവിടെയും കാണുന്നത്. എന്നാൽ ആ താല്പര്യം അവിടെ അവസാനിക്കുകയാണ് ചെയ്യുന്നത്. അതിനപ്പുറത്ത് യാതൊന്നും ആവശ്യമായി അവർ കരുതുന്നില്ല. പ്രവത്തിയില്ലാത്തമതം, ശ്രവണത്തിൽ മാത്രം പര്യവസാനിക്കുന്ന മതംകൊണ്ടുള്ള പ്രയോജനമെന്താണ്.

ബുധൻ മത്തായി. 23. 15–19, 23, 24

മനുഷ്യ ചിന്തയുടെ പുരോഗതിക്ക് എബ്രായ പ്രവാചകന്മാർ നൽകിയ വലിയ സംഭാവന ദൈവത്തിന്റെ നീതിയിൽ സ്വഭാവത്തെപ്പറ്റിയും താൻ മനുഷ്യരിൽ നിന്നു എന്തു പ്രതീക്ഷിക്കുന്നു എന്നുള്ളതിനെപ്പറ്റിയും അവർ കണ്ട ദർശനമായിരുന്നു. സന്മാർഗ്ഗികാധിഷ്ഠിതമല്ലാത്ത മതത്തെ അവർ വെറുത്തിരുന്നു. ആ ദർശനം ക്രിസ്തുവിൽ കുറെക്കൂടെ ഉജ്ജ്വലമായിത്തീർന്നു. പരീശന്മാരുടെ ജീവിതത്തെ സഹിഷ്ണതയോടെ വീക്ഷിക്കുവാൻ തനിക്കു കഴിഞ്ഞില്ല. അവരുടെ അർത്ഥശൂന്യമായ നിർബന്ധങ്ങളും, ആർദ്രതയില്ലായ്മയും അവിശ്വസ്തതയും എല്ലാം തന്റെ രൂക്ഷവും നിശിതവുമായ വിമർശനത്തിനു വിധേയമായി. അവരുടെ മതം അവരെ ഒരു തരത്തിൽ അധഃപതിപ്പിക്കുകയാണ് ചെയ്തത്. മതം അവരെ ഉത്തമന്മാരാക്കുന്നതിനു പകരം അധമന്മാരാക്കി, ദീനദയാലുക്കളാക്കുന്നതിനു പകരം കഠിനകണ്ഠന്മാരാക്കി. കർത്തൃദൃഷ്ടിയിൽ, മതം ആർദ്രതയും സന്മനോഭാവവും സ്വാർത്ഥവിസ്മൃതിയും ജനിപ്പിച്ച് സേവനത്തിൽ ഉന്നതമായ ജീവിതവും ആഴമായ സന്തോഷവും കണ്ടെത്തുന്നതിന് സഹായമാകേണ്ടിയിരുന്നു. നല്ലവനായ ദൈവം തന്റെ മക്കളും നല്ലവരായി തീർന്നെങ്കിലേ സംതൃപ്തനാകുകയുള്ളൂ എന്നു താൻ വിശ്വസിച്ചിരുന്നു. മനുഷ്യജാതിക്കു വേണ്ടിയുള്ള സേവന വ്യഗ്രതയിൽ ജീവിത സാഫല്യം കണ്ടെത്തേണ്ടത് മതത്തിന്റെ പ്രത്യക്ഷഫലമായും താൻ കരുതിയിരുന്നു.

വ്യാഴം. ലൂക്കോസ്. 4. 16–21

സേവനം കർത്താവിന്റെ ആദ്ധ്യാത്മികമായ അനുഭവത്തിൽനിന്ന് ഒഴിച്ചു വയ്ക്കുവാൻ പാടില്ലാത്തതും പരമപ്രധാനവുമായ ഒരു അവിഭാജ്യഘടകമായിരുന്നു. ആരാധനയും അതോടുബന്ധിച്ച സർവ്വവും അതിലേക്കു നയിക്കുന്ന ഉപാധികളായിട്ടാണ് താൻ കണ്ടത്. അവിടുന്ന് പിതാവിനെ ആരാധിച്ചപ്പോൾ "ഈ ചെറിയവരിൽ ഒരുത്തൻപോലും നശിച്ചുപോകുവാൻ" ഇഷ്ടപ്പെടാത്ത പിതാവിനെയാണ് ആരാധിച്ചത്. ഏകനായി താൻ പ്രാർത്ഥിച്ചപ്പോൾ കഠിന പരീക്ഷയ്ക്കു വിധേയരും സഹായാർഹരും ആയ പത്രോസ് ആദിയായ സ്നേഹിതന്മാരെ താൻ ഓർത്തു. ഈ അമർത്യതയെപ്പറ്റി താൻ ചിന്തിച്ചപ്പോൾ ഈ ലോക ജീവിതത്തിൽ ക്രൂരമായ വിധത്തിൽ പല വൈകല്യങ്ങളാൽ ക്ലേശിക്കുന്നവർക്കു ഇനിയും ഒരവസരംകൂടെ ലഭിക്കുമല്ലോ എന്നോർത്ത് താൻ ആഹ്ലാദിച്ചു. തന്റെ ആരാധനയും ദൈവത്തിലുള്ള വിശ്വാസവും രഹസ്യപ്രാർത്ഥനകളും നിത്യമായ പ്രത്യാശയും എല്ലാം അന്യർക്കു തന്നാൽ കഴിവതു സഹായമായിത്തീരുവാനുള്ള ശ്രമത്തിൽ കേന്ദ്രീകരിച്ചിരുന്നു. പലരും അലക്ഷ്യമായ മതജീവിതം നയിക്കുന്നതിനു ഒരു കാരണം അവരുടെ ഗുരുവിന്റെ ജീവിതത്തിന്റെ അർത്ഥം മനസ്സിലാക്കുവാൻ കഴിയാത്തതുകൊണ്ടാണ്. അവർ മതത്തിനു കൊടുക്കുന്ന അർത്ഥവും നിർവചനവും എന്തായിരുന്നാലും യേശുതമ്പുരാൻ ദേവാലയത്തിൽവച്ച് ചെയ്തതുപോലെ സാധുക്കൾ, ബന്ധനസ്ഥർ, അന്ധർ, മുറിവേറ്റവർ, എന്നിവരെക്കുറിച്ചു അവർ ചിന്തിക്കുന്നില്ലെന്ന് തീർച്ചയാണ്.

വെള്ളി. മത്തായി. 5. 23–23

മതഭക്തരെന്ന് പരിഗണിക്കപ്പെടുന്ന പല മനുഷ്യരും സേവനത്തിനു പ്രാധാന്യം കൊടുക്കാത്തതിനെ ഒരു കാരണം സ്തുതികൊണ്ട് ദൈവത്തെ പ്രീതിപ്പെടുത്താമെന്നും അതൊന്നാണ് താൻ കാര്യമായി പ്രതീക്ഷിക്കുന്നതെന്നുമുള്ള മിഥ്യാചിന്തയാണ്. അങ്ങിനെയുള്ളവർ ഇന്നത്തെ വേദഭാഗം ശ്രദ്ധാപൂർവം വായിച്ചുനോക്കട്ടെ. മതം സ്വരാജ്യസ്നേഹം പോലെ അതിന്റെ പ്രാരംഭദശയിൽ വികാരത്തിൽ അധിഷ്ഠിതമാണ്. ആ വികാരപാരവശ്യം നാം ആസ്വദിക്കുകയും ചെയ്യുന്നു. നമ്മുടെ രാജ്യത്തിന്റെ മഹിമകൾ വർണ്ണിക്കുന്നതിൽ നാം സന്തോഷിക്കാറുണ്ട്. എന്നാൽ കേവലം വർണ്ണനകൾക്കുപരിയായി മറ്റു ചിലതു കൂടെ രാഷ്ട്രം അതിന്റെ അംഗങ്ങളിൽ നിന്നു പ്രതീ

ക്ഷിക്കുന്നുണ്ട്. ചില അവസരങ്ങളിൽ മാതൃരാജ്യത്തെപ്രതി മരിക്കുന്നതിനു പോലും ആവശ്യമുണ്ടാകാറുന്നതാണ്. അതുപോലെതന്നെ ദൈവം ആരാധനയ്ക്കുപരിയായി മററു ചിലതുകൂടെ മനുഷ്യനിൽ നിന്നു് പ്രതീക്ഷിക്കുന്നുണ്ട്. അതേ സ്വയത്തെ വിസ്മരിച്ചും ത്യജിച്ചും ഓരോ മനുഷ്യനും ഇതര മനുഷ്യരുമായി സഹോദരബന്ധം പുലത്തണമെന്നു് ദൈവം ആഗ്രഹിക്കുന്നുണ്ട്. കേവലം സ്തുതിവചനങ്ങൾ കൊണ്ടു് സംതൃപ്തനാകത്തക്ക ഭോഷനല്ലല്ലൊ ദൈവം. തൻെറ മക്കൾക്കു് സഹായം ചെയ്യുന്നതിനു യാതൊരു ശ്രമവും ചെയ്യാത്ത മനുഷ്യൻെറ സ്തുതിഗീതങ്ങൾക്കു് ദൈവം പരിഗണന നൽകുന്നതെങ്ങിനെയാണു്. കത്താവേ കത്താവേ എന്നു പറയുന്ന ഏവനുമല്ല. സ്വർഗ്ഗസ്ഥനായ എൻെറ പിതാവിൻെറ ഇഷ്ടം ചെയ്യുന്നവരത്രേ സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നതു്.

ശനി. മർക്കോസ് 5. 1–5

മാന്യന്മാരായി ജീവിക്കുന്ന പലരും പ്രയോജനശൂന്യവും നിഷ്പക്ഷവുമായ മത ജീവിതം നയിക്കുന്നതിനു് ഒരു കാരണം അവരുടെ സമൂഹ്യ വലയത്തിനു വെളിയിൽ ഉള്ളവരുടെ അവശ്യങ്ങളെ കുറിച്ചുള്ള അജ്ഞതയാണ്. അടുക്കളയിൽ ജോലി ചെയ്യുന്ന വേലക്കാരിയുടെയോ, തൊഴിൽശാലയിൽ പ്രവത്തിക്കുന്ന തൊഴിലാളിയുടെയോ, നമുക്കു പത്രവിതരണം ചെയ്യുന്ന ബാലൻെറയോ ആവശ്യങ്ങളെക്കുറിച്ചു് യാതൊരു ചിന്തയും കൂടാതെ അവരെ അറിയുകപോലും ചെയ്യാതെ എത്ര പേരാണു് ജീവിക്കുന്നതു്. പണത്തിൻെറ അടിസ്ഥാനത്തിലാണു് അവരുമായി ഇടപെടുന്നതു്. അവരും മനുഷ്യരാണെന്ന ചിന്ത പലരേയും സ്പർശിക്കാറേ ഇല്ല. നാം വസിക്കുന്ന പട്ടണത്തിലെ ചേരികളിൽ ജീവിക്കുന്ന സാധുക്കളെപ്പററിയോ, സംരക്ഷണ കേന്ദ്രങ്ങളിൽ വളത്തപ്പെടുന്നവരെപ്പററിയോ, രോഗികളും ഭവനരഹിതരും തൊഴിൽരഹിതരും മാനസിക വൈകല്യമുള്ളവരുമായ ആളുകളെക്കുറിച്ചോ എത്രപേർ അറിയാറുണ്ട്. എത്രപേർ ചിന്തിക്കാറുണ്ട്. യേശുതമ്പുരാൻ ഇന്നു് നമ്മുടെ ഇടയിൽ ജീവിക്കുന്നപക്ഷം തൻെറ നിലപാടു എന്തായിരിക്കും. സാമൂഹ്യശൃംഖലയിൽ ബന്ധിതനായി ബാഹ്യകാര്യങ്ങളെക്കുറിച്ചു് അന്ധനായി ജീവിക്കുവാൻ താൻ ഒരിക്കലും സമ്മതിക്കുമായിരുന്നില്ല. തൻെറ പട്ടണത്തിലെ ഗ്രാമത്തിലെ, എല്ലാ ആവശ്യങ്ങളും താൻ അറിയുമായിരുന്നു.

# രണ്ടു ചിത്രങ്ങൾ

(ഇ. ഇസഡ്.)

അടുത്ത കാലത്തു പുറത്തുവന്ന രണ്ടു ചലച്ചിത്രങ്ങളാണു "മാർട്ടിൻലൂതർ" "ദി റോബ്" എന്നിവ. "കോ വാഡീസി"നെപ്പോലെ മതപരമായ പശ്ചാത്തലത്തിൽ വിദഗ്ദ്ധമായി നിർമ്മിച്ചവയാണു രണ്ടും.

"ഞാൻ യൂണിവേഴ്സിററി വിടുകയാണു്"— യുവാവായ ലോകോളജ് വിദ്യാത്ഥി തൻെറ സഹപാഠികളോടു് വിളംബരം ചെയ്യുന്നു. "മാർട്ടിൻ ലൂതറി"ലെ ആരംഭരംഗങ്ങൾ. ആത്മ മനസ്സുകളുടെ സമാധാനം തേടി ലൂതർ ഇറങ്ങിത്തിരിക്കുകയാണു്. സന്ന്യാസിമഠത്തിലെ ഏകാന്തയിൽ സ്നേഹസമാധനങ്ങൾ കണ്ടെത്താൻ സാധിക്കുമോ എന്നദ്ദേഹം തെരക്കി. കർശനമായ ശിക്ഷണത്തിനു വിധേയനായി പ്രാത്ഥനയും പഠനവും സേവനയും ഒത്തുചേന്ന ഒരു ജീവിതം നയിക്കുന്നതായി കാണിക്കുന്ന ചില രംഗങ്ങൾ ചിത്രത്തിലുണ്ട്. ആശ്രമ ജീവിതത്തിൻെറ കർശനതയും ശാരീരിക ബന്ധനങ്ങളുമെല്ലാമുണ്ടായിട്ടും പാപത്തെപ്പററിയുള്ള കുററബോധവും ദൈവശിക്ഷയെക്കുറിച്ചുള്ള ഭയവും അദ്ദേഹത്തെ സദാ അലട്ടിക്കൊണ്ടിരുന്നു. ലൂതറിൻെറ ഉത്തമസുഹൃത്തും ഉപദേശകനുമായ വോൺസ്റ്റോപിററ്സ് എന്ന പുരോഹിതനു് ആ യുവാവിൻെറ അന്വേഷണലക്ഷ്യമായ സുഭദ്രത കാണിച്ചുകൊടുക്കാൻ കഴിഞ്ഞില്ല. റോമിലേക്കു പോവുക എന്നാണു് വോൺ സ്റ്റോപിററ്സ അവസാനമായി നൽകിയ ഉപദേശം. റോമിലും, ലൂതർ [illegible] കണ്ടെത്തിയില്ല.

അഗസ്റ്റീനിയിൻ സന്ന്യാസാശ്രമത്തിൽ മടങ്ങിയെത്തി, ലൂതർ പഠനം തുടന്നു. വിററൻബർഗ് യൂണിവേഴ്സിററിഫാക്കൽററിയിലെ ഒരംഗമായി അദ്ദേഹത്തെ നിയമിച്ചു. യൂണിവേഴ്സിററി ദേവാലയത്തിലെ വികാരിയായും സേവനമനുഷ്ഠിക്കേണ്ടിയിരുന്നു. ക്രമേണ, ആ യുവാവിൻെറ മതബോദ്ധ്യങ്ങൾ വളന്നു കൊണ്ടിരുന്നു. വിശുദ്ധന്മാരുടെ തിരുശേഷിപ്പുകൾ ആഡംബരസമേതം യൂണിവേഴ്സിററിയിൽ കൊണ്ടുവന്നപ്പോൾ ലൂതറിനെ ആകർഷിക്കാൻ അതു പര്യാപ്തമായില്ല. അദ്ദേഹം വി. പൗലോസിൻെറ ലേഖനത്തിലേക്കു വിരൽ ചൂണ്ടി." മനുഷ്യൻ വിശ്വാസത്താൽ മാത്രമാണു ജീവിക്കുന്നതു്".

രംഗങ്ങൾ ശീഘ്ര ഗതിയിൽ നീങ്ങുകയാണ്. ലിയോ പത്താമൻ പാപ്പാ പ്രത്യേകരീതിയിലുള്ള പാപമോചനച്ചീട്ടുകൾ വിററു്, ജർമ്മനിയിൽ സെൻറു പീറേറഴ്സ് കത്തീഡ്രൽ പണിയാൻ ശ്രമിച്ചു.

മാർട്ടിൻ ലൂതറുടെ മനസ്സിനെ ഇതു കഠിനമായി മഥിക്കാൻ തുടങ്ങി. അദ്ദേഹം തൻെറ 95 പ്രമാണങ്ങൾ വിററൻബർഗ് ദേവാലയത്തിൻെറ കവാടത്തിൽ കൊണ്ടു പോയി പതിക്കുകയാണ്. ഇതിൻെറ ഫലമായി ലൂതർ വിശുദ്ധ റോമാസാമ്രാജ്യാധിപനായ ചാൾസ് അഞ്ചാമൻെറ സന്നിധിയിലേക്കു് ആനയിക്കപ്പെട്ടു. അവിടെ വച്ചാണു് ലൂതറിൻെറ ചരിത്ര പ്രസിദ്ധമായ പ്രഖ്യാപനം: "എൻെറ വിശ്വാസങ്ങൾ മുറുകെപിടിക്കാൻ വേദപുസ്തകത്തിലെ വാക്യങ്ങൾ എന്നെ നിർബന്ധിക്കുന്നു. ദൈവവചനം എൻെറ മനഃസാക്ഷിയെ ആക്രമിച്ചു കീഴ്പ്പെടുത്തിക്കഴിഞ്ഞു. മനസ്സാക്ഷിക്കു എതിരായി നടക്കുക ശരിയല്ല, സുരക്ഷിതവുമല്ല. അതുകൊണ്ടു്, എൻെറ വിശ്വാസങ്ങൾ മറുത്തുപറയാൻ എനിക്കു കഴിവില്ല, അതിനു ഞാൻ തയാറുമില്ല. ദൈവം എന്നെ സഹായിക്കട്ടെ. ആമേൻ.

അപകടം കൂടാതെ ലൂതർ അവിടെനിന്നു പുറത്തു കടന്നു. പക്ഷേ, വഴിമദ്ധ്യേ അദ്ദേഹത്തെ തട്ടിക്കൊണ്ടുപോയി, ഫ്രഡെറിക് രാജകുമാരൻെറ വാർട്ട്ബർഗ് കൊട്ടാരത്തിലടച്ചു. അവിടെ പുതിയ നിയമ ഗ്രന്ഥം തർജ്ജിമചെയ്തു കഴിയുകയാണു് ലൂതർ. ഇതിനിടയിൽ പ്രോട്ടസ്റ്റൻറു പ്രസ്ഥാനം വളന്നു വ്യാപിച്ചു തുടങ്ങി. കന്യാസ്ത്രീകളും സന്ന്യാസിമാരും ആശ്രമങ്ങൾ വിട്ടു പുറത്തേക്കു് ഇറങ്ങി. ലൂതറിൻെറ അസാന്നിദ്ധ്യത്തിൽ, കാൾസ്റ്റാററ് സഭയ്ക്കെതിരായി അക്രമത്തിനു മുതിരുവാൻ ജനങ്ങളെ പ്രേരിപ്പിച്ചു. ലൂതർ തിരികെവന്നു് കാൾസ്റ്റാററിനെ ബഹിഷ്ക്കരിച്ചു. സന്ന്യാസാശ്രമം വിട്ടു പുറത്തുവന്ന ഒരു കന്യാസ്ത്രീയെ— കാതറൈൻ വോൺ ബോറ—ലൂതർ വിവാഹം ചെയ്തു.

തുർക്കികൾ വിശുദ്ധ റോമാസാമ്ര[illegible] ജ്യത്തിനെതിരായി സമരകാഹള[illegible] ക്കി. എല്ലാപ്രഭുക്കന്മാരെയും ഒ[illegible]

കൂട്ടീഅക്രമണം സജ്ജമാക്കൻ ചാൾസ് അഞ്ചാമൻ പാട്ടപെട്ടു. കിംഫലം? പ്രഭുക്കന്മാരിൽ പലരും ലൂതറിന്റെ അനുഗാമികളായിത്തീർന്നു കഴിഞ്ഞിരുന്നു. ലൂതറിന്റെ അനുയായികൾ വിറ്റൻബർഗ് ദേവാലയത്തിൽ ഒരുമിച്ചുകൂടി, "നമ്മുടെ ദൈവം മഹത്തായ ഒരു കോട്ടയാണെ"ന്ന കീർത്തനം ആലപിക്കുന്നു. ലൂതർ പ്രാർത്ഥനാമഗ്നനാകുന്ന രംഗത്തോടെ,അവസാനം കർട്ടൻ വീഴുന്നു.

മതത്തെ ബുദ്ധിപൂർവം, കലാരസികതയോടെ, നാടകീയമായി ചിത്രീകരിക്കുന്ന പക്ഷം, സാധരണക്കാരനെ ആകർഷിക്കാൻ അതു പോരുമെന്നതിനൊരു തെളിവാണ് "മാർട്ടിൻലൂതർ" ദർശിക്കാൻ തിങ്ങിക്കൂടുന്ന ജനങ്ങൾ. ആധുനിക മനുഷ്യന്റെ ആന്തരികമായ അനേകം സംഘർഷങ്ങളുടെയും സംഘട്ടനങ്ങളുടെയും ഒരു കണ്ണാടിയാണ് ഈ ചിത്രം.

അമേരിക്കക്കാരുടെ ആഭിമുഖ്യത്തിൽ ബ്രിട്ടീഷ് താരങ്ങളെ ഉപയോഗിച്ച് ജർമ്മൻ സാങ്കേതിക സഹായത്തോടെ യൂറോപ്പിൽ വച്ചാണ് ചിത്രത്തിന്റെ ഷൂട്ടിങ്ങ് നടന്നതു്.

മതപരമായ നാടകങ്ങളെഴുതി പേരെടുത്ത അല്ലൻ സേ്ളാവാൻ അനേകമണിക്കൂർ ജേലിചെയ്തു് ഒരു സ്ക്രിപ്റ്റ് തയാറാക്കി. ലൂതറിന്റെ ജീവിതചരിത്രഗ്രന്ഥങ്ങൾ മാത്രമല്ല; 16–ാം ശതകത്തിലെ സഭയുടെയും രാഷ്ട്രത്തിന്റെയും പശ്ചാത്തലവും അദ്ദേഹം ഭംഗിയായി പഠിക്കേണ്ടിയിരുന്നു.

ഒരു നിർമ്മാതാവിനെ തേടി ബുദ്ധിമുട്ടേണ്ടിവന്നു. ഫോളിവുഡിലെ പേരെടുത്ത ചിത്ര നിർമ്മാതാക്കളെല്ലാം കയ്യൊഴിഞ്ഞു. അവസാനം ലൂയിഡിറേഷ് മോണ്ടു് മുമ്പോട്ടു വന്നു.ലണ്ടനിലെ ഉജ്ജ്വല താരമായ ന്യാൽ മാക്ഗിന്നിസിനെ ലൂതറിന്റെ ഭാഗം അഭിനയിക്കാൻ ഏർപ്പാടു ചെയ്തു. ഷേക്സ്പിയറുടെ "ആൻറണി ആൻഡ് ക്ലിയോപാട്രാ"യിൽ അഭിനയിച്ചപ്പോൾ മുതൽ ന്യാൽ റോഷ് മോണ്ടിന്റെ ശ്രദ്ധയെ ആകർഷിച്ചിരുന്ന പ്രധാന നടന്മാരെല്ലാം ഇംഗ്ലീഷുകാരാണെങ്കിലും ചില അപ്രധാന ഭാഗങ്ങൾ ജർമ്മൻ താരങ്ങൾക്കും നൽകാതിരുന്നില്ല.

സ്ക്രിപ്റ്റ് 13 പ്രാവശ്യം മാറിയെഴുതി. ലൂതറിന്റെ ജീവിതരംഗങ്ങൾ മിക്കതും റെയിൻ മേഖലയിലാണ്. തന്മൂലം ലൂതർ സന്യാസവ്രതമെടുത്ത മോൾബ്രോൺ ആശ്രമത്തിൽ ചാണ് മിക്കരംഗങ്ങളും ഷൂട്ടുചെയ്തതു്.

സംഗീതസംവിധാനം മ്യൂണിക്കാ ഫിലാർമോണിക് ഓർക്കെസ്ട്രായുടേതാണ്. ബെനഡിക്റ്റയിൻസന്യാസിസമൂഹവുമായി ബന്ധപ്പെട്ട ഒരു അന്വേനിസമൂഹമാണ് ഗാനങ്ങൾ മിക്കതും ആലപിച്ചതു്. പല സ്ഥലങ്ങളിൽവച്ച് ചിത്രത്തിന്റെ ഷൂട്ടിങ്ങ് നടന്നുവെങ്കിലും ഒരിടത്തു മാത്രമെ ഒരു റോമൻകത്തോലിക്ക പുരോഹിതൻ പ്രതിഷേധം പുറപ്പെടുവിച്ചു. റോമൻ കത്തോലിക്ക വിരുദ്ധ വികാരങ്ങൾ കുത്തിയുണർത്താൻ ഉദ്ദേശമില്ലെന്നു ചൂണ്ടിക്കാണിച്ചപ്പോൾ അദ്ദേഹത്തിനു തൃപ്തിയായി.

ചിത്രത്തിന്റെ എല്ലാ ഘട്ടത്തിലും തന്നെ അധികൃത ചരിത്രത്തിനു് പ്രാധാന്യം നൽകിട്ടുണ്ടു്. മാർട്ടിൻ ലൂതറുടെ ചരിത്രം അമേരിക്കക്കാർ ചലച്ചിത്രത്തിലാക്കുന്നെന്നു് കേട്ട യൂറോപ്യൻജനങ്ങൾക്ക വിശ്വാസമായില്ല.സത്യ സന്ധവും ഉന്മാദകരംഗങ്ങൾക്കും സ്ഥാനമനുവദിക്കാത്തതുമായ ഒരു ലൂതർ ചിത്രം നിർമ്മിക്കുവാൻ അമേരിക്കർ തയാറാകുമോ എന്നായിരുന്നു ശങ്ക. എന്നാൽ, ചിത്രനിർമ്മാണം സംബന്ധിച്ചു നടന്ന ആലോചനകളും ബന്ധപ്പാടും മററും കണ്ടപ്പോൾ സംശയാലുക്കൾ തൃപ്തരായി.

1952 ആഗസ്റ്റ് 4–ാംനു- ഷൂട്ടിങ്ങിന്റെ ആരംഭദിനം സമാഗതമായി. സംവിധായകനായ ഇർവിങ്ങ് പൈക്കലിന്റെ അഭ്യർത്ഥനയനുസരിച്ച് ഡോ. ഒസ്വാൾഡ് ഫോഫ്മാൻ പ്രാർത്ഥനനടത്തി., ചിത്രനിർമ്മാണവുമായി ബന്ധപ്പെട്ട സകല ജനങ്ങളും അതിൽ സംബന്ധിച്ചു. താരങ്ങളും, സാങ്കേതിക വിദഗ്ദ്ധരും ഉപദേഷ്ടാക്കളും എല്ലാം മുട്ടുകുത്തി നിന്നു് നിശ്ശബ്ദാരാധന നടത്തി അനുഗ്രഹാശിസ്സുകൾ അർത്ഥിച്ചു. അങ്ങനെ ചരിത്രത്തിലെ ഒരു നിർണ്ണായക ഘട്ടത്തിന്റെ ചിത്രീകരണം ആരംഭിച്ചു.

## "ദിറോബ്"

ലോയിഡ് സി. ഡഗ്ളസിന്റെ സുപ്രസിദ്ധ നോവലായ "ദി റോബ്" ആധാരമാക്കിയാണ് ഈ ചിത്രം എടുത്തിരിക്കുന്നതു്. ക്രിസ്തുവിനെ ക്രൂശിക്കുന്ന അസുഖ കൃത്യം ഭരമേൽപിക്കപ്പെട്ട ഒരു യുവ റോമൻ സേനാനായകന്റെ മാനസാന്തരവും രക്തസാക്ഷിമരണവുമാണ് ഇതിലെ കഥാവസ്തു. ക്രിസ്തു ധരിച്ചിരുന്ന അങ്കി ആർക്കു ലഭിക്കണമെന്നു തീരുമാനിക്കുന്നതിനു ചീട്ടിട്ടപ്പോൾ ഈ സേനാനായകനാണതു കിട്ടിയതു്. ഈ അങ്കിയെ ചുററിയാണ് കഥാബീജം പുഷ്ടിപ്പെട്ടു വളരുന്നതു് വേദവിഷയകമായുണ്ടായ പല ചിത്രങ്ങളും വർണ്ണശബളമായ രംഗങ്ങളും — റോമൻ ജീവിതത്തിൽ അവശ്യക്ഷാമമില്ലതാനും — പുറകെപായുമ്പോൾ, "ദി റോബ്", അതിൽ നിന്നെല്ലാം വ്യത്യസ്തമായ ഒരു പാതയാണ് അവലംബിക്കുന്നതെന്നു പറയേണ്ടിയിരിക്കുന്നു. "കോവാദീസി"ൽ കിട്ടുന്നതുപോലെ ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്ന ദുസ്സഹരംഗങ്ങൾ ഇതിൽ കുറവാണ്. ബലം പ്രയോഗിച്ചും അ

Licence NO. 498 Dated 20-8-1946 Reg. M. 5286

THE CHURCH WEEKLY

# അനുതാപം വിശ്വാസം അനുസരണം

(ഡോ. സ്റ്റാൻലി ജോൺസ്)

സഭയുടെ വിശ്വാസാനുഷ്ഠാനങ്ങളെപ്പറ്റി അല്പമായ ചിന്താവ്യതിയാനം ഉള്ളവർക്കും ക്രിസ്തുവാകുന്ന അടിസ്ഥാനത്തിൽ ഏകയോഗക്ഷേമമായി പുരോഗമിക്കാം. യേശുക്രിസ്തു സഭയ്ക്കും കൂദാശകൾക്കും ഉപരിയായുള്ളവനും ഉന്നതനും വലിയവനുമാകുന്നു. വിശ്വാസം, അനുതാപം, അനുസരണം എന്നീ ത്രിശക്തികളിൽ അടിയുറച്ചവരായി നല്ല പോർ പൊരുതു് സ്ഥിരതയോടെ ഓട്ടം തികയ്ക്കേണ്ടതു് ഓരോ സഭാംഗത്തിന്റെയും പരമമായ കർത്തവ്യമാണ്.

സഭയുടെ മൗലികവിശ്വാസത്തെ സംബന്ധിച്ചുള്ള എന്റെ അഭിപ്രായം ആരാഞ്ഞുകൊണ്ടു് എനിക്കു് ഒരു കത്തു ലഭിച്ചു. വിശുദ്ധ കുർബാനയിൽ നൽകപ്പെടുന്ന അപ്പവും, വീഞ്ഞും, മാംസവും രക്തവുമായി മാറ്റപ്പെടുന്നു എന്നുള്ളതിനെ സംബന്ധിച്ചായിരുന്നു ആ ചോദ്യം. മർത്തോമ്മാസഭയിൽ വിഭിന്നമായ ഒരു ചിന്താഗതി നിലനിന്നു വരുന്നുണ്ടെന്നു ചില മാന്യന്മാരോടുള്ള സംഭാഷണമധ്യേ എനിക്കറിവാൻ കഴിഞ്ഞിട്ടുണ്ടു്.

പക്ഷെ രണ്ടു ചിന്താഗതിയുള്ളവരെ സഭയിലെ രണ്ടു വിഭാഗക്കാരായി ഞാൻ ഒരിക്കലും വിചാരിച്ചിരുന്നില്ല. ഞാനീ സഭയെ മുഴുവനായി സ്നേഹിക്കുന്നു. ഞാനിവിടെ വന്നിരുന്ന കാലമൊക്കെയും ഒരു വിഭാഗക്കാരോടും പ്രത്യേകം മമത കാണിക്കയുണ്ടായിട്ടില്ല. നിങ്ങളുടെ സഭയിലുള്ള ചില അസ്വസ്ഥതകളെപ്പറ്റി കേൾക്കയുണ്ടായി. സഭയിൽ ഒരു പിളർപ്പുണ്ടാകുവാൻ ആരെങ്കിലും വിചാരിക്കുന്നതായി ഞാൻ വിചാരിക്കുന്നില്ല. സഭയോടുള്ള ഭക്തിയിലും കരുതലിലും അവർ സർവോപരി വിശ്വസ്തരാണെന്നു കരുതുന്നു.

ഇവിടെയുണ്ടെന്നു വിചാരിക്കുന്ന പ്രശ്നത്തെപ്പറ്റി ഗ്രഹിച്ചയുടനെ അഞ്ചുവർഷത്തിനു മുമ്പു ഞാനിവിടെ ഉപയോഗിച്ച ഒരു മഹത്‌വാക്യമാണു് എന്റെ ചിന്താമണ്ഡലത്തിൽ വന്നെത്തിയതു്. അതിതാണ്.

'ദേവാലയത്തെക്കാൾ വലിയവൻ ഇവിടെയുണ്ടു് എന്നു് ഞാൻ പറയുന്നു. (വി. മത്തായി 2. 6.) മെക്സിക്കോയിലെ ഒരു ദേവാലയത്തിന്റെ മുഖവാരത്തിൽ ഈ വിശ്വാസവാക്യം ഉല്ലേഖനം ചെയ്തിട്ടുള്ളതായി എന്റെ യാത്രയിൽ കാണുകയുണ്ടായി. ക്രിസ്തുമാർഗ്ഗം വിശ്വാസപ്രമാണത്തിലൊ അനുഷ്ഠാനങ്ങളിലൊ സ്ഥാപനങ്ങളിലൊ അല്ല നിലനിൽക്കുന്നതു്. ക്രിസ്തു എന്ന ഏക കേന്ദ്രത്തിലാണു സഭ നിലനിൽക്കുന്നതു്:

യേശുമശിഹാ സുവിശേഷമായിവന്നവനാണെന്നു ഡോ. ഡെന്നി എന്ന മഹാൻ പറയുന്നു. യേശുതന്നെയാണു സദ്വർത്തമാനം. ഭൂലോകമെങ്ങുമുള്ള സുവിശേഷസഭ ഈ തത്വം അംഗീകരിച്ചിരിക്കുന്നു. സഭയെന്നു വിവക്ഷ ചെയ്യുമ്പോൾ സഭാംഗങ്ങളും സഭാസ്ഥാപനകളും ദർശനത്തിൽപ്പെടുന്നു. സഭയുടെ അംഗമായിരിക്കാതെ ഒരു ക്രിസ്ത്യാനിക്കു ജീവിക്കാൻ പാടില്ലെയെന്നു ഒരിക്കൽ ഭക്തനായ മൂഡിയോടു ഒരാൾ ചോദിക്കയുണ്ടായി. അവർ ചിമ്മിണിയുടെ സമീപെ തീ കാഞ്ഞുകൊണ്ടിരിക്കയായിരുന്നു. ഉടനെ ഒരു കഷണം കൽക്കരി അടുപ്പിൽനിന്നും മാറ്റിവെച്ചു. അല്പനേരം കഴിഞ്ഞു കൽക്കരിയിലെ അഗ്നി ശമിച്ചപ്പോൾ സഭയിൽനിന്നും വേറിട്ടുപോകുന്ന ഏതൊരുവനും ഈ കൽക്കരിക്കഷണം പോലെ അഗ്നി നശിച്ചവരാകുമെന്നു പറഞ്ഞു അദ്ദേഹം മനസ്സിലാക്കി. പക്ഷെ സഭയ്ക്കു കർത്താവിന്റെ സ്ഥാനം നൽകുന്നതു ദോഷകരമാണ്.

ദൈവത്തിനും മനുഷ്യർക്കും മദ്ധ്യേ ഒരു മധ്യസ്ഥൻ മാത്രമേ ഉള്ളു. അതു കർത്താവായ ക്രിസ്തു മാത്രമത്രെ ക്രിസ്തുവിന്റെ സന്നിധിയിലേക്കു് ഒരുവൻ വിശ്വാസത്താൽ സമീപിക്കുന്നു. നീ ക്രിസ്തുവിന്റെ കൂടെ സഭയിലേക്കാനയിക്കപ്പെടുന്നു. ക്രിസ്തുവിനെ വിശ്വസിക്കുന്ന സഹോദരങ്ങളുടെ ആദ്ധ്യാത്മികാടിസ്ഥാനത്തിനുള്ള കൂട്ടമാണു സഭയെന്നു പറയാം. പക്ഷെ തെറ്റിപ്പോകുന്ന സാധാരണ മനുഷ്യരെ കൊണ്ടാണു സഭ സംവിധാനം ചെയ്തിട്ടുള്ളതു്. പാതാളഗോപുരങ്ങൾ സഭയെ കൈയേറ്റം ചെയ്യുന്നതല്ല. നീ രക്ഷകന്റെ വകയാകുന്നതുകൊണ്ടു മാത്രമാണു രക്ഷിക്കപ്പെടുന്നതു്. അല്ലാതെ സഭയുടെ അംഗമായിരിക്കുന്നതുകൊണ്ടല്ല.

ഞാൻ ക്രിസ്തുവാനാൽ രക്ഷാ നിർണ്ണയം ലഭിച്ചവനാണോ? സ്ഥിരമാനസനും രക്ഷാദുർഗ്ഗവുമായ യേശുക്രിസ്തുവിലാണു നാം നമ്മെത്തന്നെ ഉറപ്പിക്കേണ്ടതു്.

റോമൻകത്തോലിക്കാസഭയുടെ വിശ്വാസമനുസരിച്ചു സഭതന്നെ വിഗ്രഹമായിത്തീർന്നേക്കാം. കാരണം നിനക്കും ദൈവത്തിനും മദ്ധ്യേ സഭയാണു നിൽക്കുന്നതു്. സഭയുടെ മധ്യസ്ഥത കൂടാതെ നിനക്കിതെല്ലാം വാഗ്ദാനം ചെയ്തിരിക്കുന്നു.

(തുടരും)

---

ക്രമത്തെ എതിരിടുന്ന ദൃഷ്ടാന്തങ്ങളും വിരളമത്രെ.

റോമാസാമ്രാജ്യത്തിന്റെ അധികാരശക്തിക്കെതിരായി സുവിശേഷത്തിന്റെയും ക്രൈസ്തവ വിശ്വാസത്തിന്റെയും ശക്തി അണിനിരക്കുന്നതാണു് ചലച്ചിത്രത്തിന്റെ പശ്ചാത്തലം. അന്തിമ രംഗങ്ങൾ ഇവ രണ്ടും ഒരു അവസാനസമയത്തിൽ പരസ്പരം കൂട്ടിമുട്ടുകയാണ്. റോമൻ സേനാനായകൻ ചക്രവർത്തിയോടുള്ള കൂറു പ്രഖ്യാപിക്കാൻ അദ്ദേഹത്തിന്റെ സിംഹാസനസന്നിധിയിൽ മുട്ടു മടക്കാൻ തയാറാകുന്നു. എന്നാൽ ചക്രവർത്തിയുടെ ആജ്ഞയനുസരിച്ചു തന്റെ വിശ്വാസം ഉപേക്ഷിച്ചു പറയുന്നതിനേക്കാൾ മരണമാണു് അയാൾ കാമ്യമായെണ്ണുന്നതു്. അത്യുൽകൃഷ്ടമായ ഈ ചിത്രീകരണം സമർത്ഥമായി സാധിച്ചു. ട്വന്റിയത്തു് സെഞ്ച്വറി ഫോക്സ്, കാണാൻ കൊള്ളാവുന്ന ഒരു അത്യുത്തമ ചിത്രമാണിപ്പോൾ പുറത്തു വന്നിരിക്കുന്നതു്.

Printed and Published by N. M. Abraham B. A. At the Malayala Manorama Press, Kottayam